

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

# MALANKARA ORTHODOX SYRIAN CHURCH




Vol. 08 No. 07 THE ONLINE OFFICIAL NEWS BULLETIN 2025 February 13

## SEASON OF THE EPIPHANY · ദനഹാകാലം · ܥܕܢܐ ܕܕܢܚܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
|  |  |  |  |  |  |  |


















മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ ആർത്താറ്റ് സെന്റ് മേരീസ് കത്തീഡ്രൽ നവീകരിച്ച ദൈവാലയത്തിന്റെ കൂദാശ പ. കാതോലിക്കാ ബാവായുടെ മുഖ്യകാർമ്മികത്വത്തിൽ നടന്നു.



മധ്യതിരുവിതാംകൂർ ഓർത്തഡോക്സ് കൺവൻഷനോടനുബന്ധിച്ച് പത്തനംതിട്ട മാക്കാംകുന്ന് സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് കത്തീഡ്രൽ അങ്കണത്തിൽ നടന്ന സുവിശേഷ സമ്മേളനത്തിൽ പ. ബസേലിയോസ് മാർത്തോമ്മാ മാത്യുസ് ത്യതീയൻ കാതോലിക്കാ ബാവാ പ്രഭാഷണം നടത്തുന്നു.




മാത്യൂസ് മാർ എപ്പിഫാനിയോസിന്റെ പതിനാറാം ഓർമ്മപ്പെരുന്നാളിനോട് അനുബന്ധിച്ച് കൊല്ലം സെന്റ് തോമസ് കത്തീഡ്രലിലെ കബറിങ്കൽ നടന്ന ധൂപപ്രാർത്ഥന.



തുമ്പമൺ ഭദ്രാസനത്തിന്റെ ശതോത്തര സുവർണ്ണ ജൂബിലി ആഘോഷത്തിന്റെ ഉദ്ഘാടന കർമ്മം കേന്ദ്രമന്ത്രി ജോർജ് കുര്യൻ നിർവഹിച്ചു. പ. ബസ്സേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ അധ്യക്ഷത വഹിച്ചു.



കാതോലിക്കേറ്റ് & എം. ഡി സ്കൂൾസിന്റെ കീഴിലുള്ള പുത്തൻകാവിൽ മെത്രാപ്പോലീത്തൻ ഹയർ സെക്കണ്ടറി സ്കൂളിന്റെ പ്ലാറ്റിനം ജൂബിലിയോടനുബന്ധിച്ച് പുനർ നിർമ്മിച്ച ബാസ്കറ്റ്ബോൾ കോർട്ട് കാതോലിക്കേറ്റ് ആൻഡ് എം.ഡി. സ്കൂൾസ് മാനേജർ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ കുന്നംകുളം ഭദ്രാസന കൺവെൻഷൻ ഡോ. ഗീവർഗീസ് മാർ യൂലിയോസ് ഉദ്ഘാടനം ചെയ്യുന്നു.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




യാത്രാവിവരണം

# അർമ്മേനിയൻ സഭയിലേക്ക് ഒരു സന്ദർശനം (ഭാഗം 3)

ഡോ. ഗീവർഗീസ് മാർ യൂലിയോസ്

**പുനരുദ്ധരിച്ച യച്ച്മിയാഡ്സിൻ കത്തീഡ്രലിന്റെ പുനർശുദ്ധീകരണം**

ഏ. ഡി. 301-307 കാലത്ത് Gregory the illuminator ന്റെ ദർശനത്തിലും നേതൃത്വത്തിലും കുരിശാകൃതിയിൽ പണിയപ്പെട്ട ദേവാലയത്തെക്കുറിച്ച് പരാമർശിച്ചിരുന്നുവല്ലോ. ആയിരത്തിഎഴുന്നൂറു വർഷങ്ങൾക്കിപ്പുറം ഈ ദേവാലയം സംരക്ഷിക്കുവാനും അഭംഗുരം അവിടെ ആരാധന നടത്തുവാനും അർമേനിയൻ രാഷ്ട്രത്തിന്റെയും സഭയുടെയും ആത്മീകകേന്ദ്രമായി നിലനിർത്തുവാനും ദൈവകൃപയാൽ ഈ സഭയ്ക്കു സാധിച്ചു.

നൂറ്റാണ്ടുകളുടെ ചരിത്രത്തിൽ പലപ്പോഴും ദേവാലയത്തിന്റെ അറ്റകുറ്റപ്പണികൾ നടത്തിയിട്ടുണ്ടെങ്കിലും 2017-2024 കാലത്ത് ഒരു സമ്പൂർണ്ണ പുനരുത്ഥാരണം നടത്തുവാനും വി. മൂറോൻ കൂദാശയോടൊപ്പം നവീകരിക്കപ്പെട്ട കത്തീഡ്രലിന്റെ പുനർ ശുദ്ധീകരണം നടത്തുവാനും അവർക്കു സാധിച്ചു. പൗരാണിക ദേവാലയത്തെ അതിന്റെ രൂപത്തിലോ ഭാവത്തിലോ അല്പം പോലും വ്യത്യാസപ്പെടുത്താതെയും അതിന്റെ അടിസ്ഥാന ശിലകളെയും തൂണുകളെയും പൂർണ്ണമായും ബലപ്പെടുത്തി അതീവ ശ്രദ്ധയോടെയാണ് പുനരുത്ഥാന പ്രവർത്തനങ്ങൾ നടത്തിയത്. പഴമയെ പൊളിച്ചു കളയുകയല്ല; നൂതന സാങ്കേതിക വിദ്യകൾ ഉപയോഗിച്ച് കൂടുതൽ ബലപ്പെടുത്തുകയാണ് ചെയ്തത് എന്ന് സാരം. പൊളിച്ചു കളഞ്ഞ് പുതിയത് ഉണ്ടാക്കുന്നത് എളുപ്പവും എന്നാൽ പഴയതിനെ ശുദ്ധീകരിച്ച് (Restore) നിർത്തുന്നത് ഏറെ പ്രയാസമാണല്ലോ. രണ്ടു ദിവസങ്ങളിലായി രണ്ടു ശുശ്രൂഷകളായാണ് ദേവാലയ കൂദാശ ക്രമീകരിച്ചിരുന്നത്.

ഇതിൽ ആദ്യഭാഗം പതിനാറ് തൂണുകളുടെ ശുദ്ധീകരണം (Consecration of sixteen colours) എന്ന് അറിയപ്പെടുന്നു. ഇത് യഥാർത്ഥത്തിൽ ദേവാലയ കെട്ടിടത്തിന്റെ കൂദാശയാണ്. രണ്ടാം ഭാഗം വി. ത്രോണോസ്സിന്റെ കൂദാശയാണ്.

ഇവ വിവരിക്കുന്നതിനു മുമ്പ് നാലാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ പണിയപ്പെട്ട ഈ മാതൃകത്തീഡ്രൽ ദേവാലയത്തിന്റെ അല്പം ചരിത്രം കൂടെ അറിയുന്നത് നല്ലതായിരിക്കും എന്ന് കരുതുന്നു. Tinidates III ചക്രവർത്തിയുടെ സഹായത്താൽ അർമേനിയയുടെ രക്ഷാധികാരിയായ ആദ്യ കാതോലിക്കാ വി. ഗ്രിഗറിക്കു ലഭിച്ച ദർശനം മൂലമാണ് പതിനാറു തൂണുകളിൽ കുരിശാകൃതിയിൽ ആദ്യദേവാലയം എ.ഡി. 301-303 കാലഘട്ടത്തിൽ പണിയപ്പെട്ടത് എന്നും പുരാതന പുറജാതി ക്ഷേത്രത്തിനു മുകളിലാണ് ദേവാലയം സ്ഥാപിതമായത് എന്നും നേരത്തെ സൂചിപ്പിച്ചിരുന്നുവല്ലോ. എന്നാൽ പിൽക്കാലത്ത് പേർഷ്യക്കാരുടെ ആക്രമണത്താൽ ഈ ദേവാലയത്തിന് കാര്യമായ ക്ഷതം സംഭവിച്ചതിനാൽ 483-84 കാലഘട്ടത്തിൽ ഇത് പുനർ നിർമ്മിക്കപ്പെട്ടു. ആരംഭം മുതൽ സദാ ആ സ്ഥാനവും കാതോലിക്കാ സിംഹാസന ആസ്ഥാനവുമായി ഈ ദേവാലയം നിലനിന്നുവെങ്കിലും വിവിധ രാഷ്ട്രീയ അധിനിവേശങ്ങളാൽ മധ്യകാലഘട്ടത്തിൽ ദേവാലയം തീർത്തും ഉപയോഗശൂന്യമാകുകയും ഉപേക്ഷിക്കപ്പെടുകയും ചെയ്തതായി കാണുന്നുണ്ട്.

1441-ൽ ദേവാലയം പുനരുദ്ധരിക്കപ്പെടുകയും അന്നു മുതൽ ഇന്നുവരെയും സഭാ - കാതോലിക്കോസ് ആസ്ഥാനമായി പ്രവർത്തിച്ചു വരികയും ചെയ്യുന്നു. ഇതിനിടയിൽ 1604-ൽ പേർഷ്യൻ രാജാവായ അബ്ബാസ് ഒന്നാമൻ വീണ്ടും ദേവാലയം തകർക്കുകയും അതിന്റെ കല്ലുകളും ദേവാലയത്തിൽ സൂക്ഷിച്ചിരുന്ന തിരുശേഷിപ്പുകളും നശിപ്പിക്കുകയും ചെയ്തതായും ചരിത്രരേഖകൾ



കാണുന്നുണ്ട്. അർമേനിയൻ ജനതയുടെ ആത്മവീര്യത്താൽ പതിനേഴാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ വീണ്ടും ദേവാലയം കുരിശാകൃതിയിൽ പണിയുവാനും സംരക്ഷിക്കുവാനും പിന്നീട് 1868-ൽ ദേവാലയത്തോട് ചേർന്ന് ഒരു മ്യൂസിയവും Reliquency യും സ്ഥാപിക്കുകയും ചെയ്തതായും കാണുന്നു. സോവിയറ്റ് യൂണിയന്റെ ഭരണകാലത്ത് വീണ്ടും ആരാധന മുടങ്ങുകയും കെട്ടിടം സംരക്ഷിക്കപ്പെടാതിരിക്കുകയും ചെയ്തുവെങ്കിലും ഇരുപതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ വീണ്ടും ദേവാലയത്തെ പൂർവ്വസ്ഥിതിയിൽ എത്തിക്കുവാൻ അർമേനിയൻ സഭയ്ക്കു സാധിച്ചു.

ഏ.ഡി. 2000-ൽ ഈ ദേവാലയത്തിന്റെ പൗരാണികതയും വാസ്തുശിൽപ്പവിധികളും പ്രാധാന്യവും കണക്കിലെടുത്ത് UNESCO ഇതിനെ World Heritage Site ലിസ്റ്റിൽ ഉൾപ്പെടുത്തുകയും സംരക്ഷണത്തിനും പുനരുദ്ധാരണത്തിനും സഭയെ സഹായിക്കുകയും ചെയ്യുന്നു. അർമേനിയയുടെ ആത്മീകവും രാഷ്ട്രീയവും സാംസ്കാരികവുമായ പ്രതീകമായ 'Mother Sea of Etchmiadzin' Cathedral 2017 - 2024 അതിന്റെ സമ്പൂർണ്ണ പുനരുത്ഥാനം നടത്തി ചരിത്രത്തിൽ എഴുന്നു നിൽക്കുന്നു! ദേവാലയ കൂദാശയുടെ ആദ്യഭാഗമായ പതിനാറു തൂണുകളുടെ കൂദാശ 27 സെപ്റ്റംബർ 2024 വെള്ളിയാഴ്ച വൈകിട്ട് 8 മണിക്കാണ് പ. കാതോലിക്കയുടെ പ്രധാന കാർമ്മികത്വത്തിലും പ. സുന്നഹദോസിന്റെ നൂറുകണക്കിന് വൈദീകരുടെയും അനേകം വിശ്വാസികളുടെയും സാന്നിദ്ധ്യത്തിൽ നടത്തപ്പെട്ടത്. International Deligation മുൻനിരയിൽ പ്രത്യേകം ഇരിപ്പിടങ്ങൾ സജ്ജമാക്കിയിരുന്നതിനാൽ close Circute Monitors ക്രമീകരിച്ചിരുന്നതിനാലും ശുശ്രൂഷകളുടെ ക്രമീകരണവും ഇംഗ്ലീഷ് തർജ്ജമയും ലഭ്യമാക്കിയിരുന്നതിനാലും മനോഹരമായ ക്വയർ സുന്ദരമായ ശബ്ദനിയന്ത്രണത്തിൽ ഗാനങ്ങൾ ആലപിച്ചതിനാലും സ്വർഗ്ഗീയമായ അനുഭൂതിയിൽ നിറഞ്ഞു നിന്ന് ആരാധനയിൽ പങ്കെടുക്കുവാൻ സാധിച്ചു.

പതിനാറു തൂണുകളിൽ കുരിശാകൃതിയിൽ ആണ് അമ്മകത്തീഡ്രൽ ആദ്യകാലം മുതൽ നിലനിന്നത് എന്ന് സൂചിപ്പിച്ചിട്ടുണ്ടല്ലോ. അതുകൊണ്ടുതന്നെ ലോകത്ത് എവിടെയുമുള്ള അർമേനിയൻ സഭയുടെ ദേവാലയങ്ങൾ എല്ലാം

തന്നെ യച്ച്മിയാഡ്സിൻ ദേവാലയത്തിന്റെ അതേ രൂപത്തിലും മാതൃകയിലുമാണ് പണിയപ്പെട്ടിരിക്കുന്നത് എന്നു കാണാം. ദേവാലയത്തിലേക്ക് പടിഞ്ഞാറുനിന്നും വശങ്ങളിൽ നിന്നുമുള്ള കവാടങ്ങളുടെ മേൽഭാഗം വി. ത്രിത്വത്തെ സൂചിപ്പിക്കുമാറ് അർദ്ധവൃത്താകൃതിയിലുള്ള മൂന്ന് കമാനങ്ങൾ കൊണ്ട് നിർമ്മിച്ചിരിക്കുന്നതും ദേവാലയ നിർമ്മാണം പൂർണ്ണമായും കരിങ്കല്ലിൽ കൊത്തിയിരിക്കുന്നതും പ്രത്യേകം ശ്രദ്ധേയമാണ്. അതുകൊണ്ടുതന്നെ ലോകത്ത് എവിടെ പോയാലും അർമേനിയൻ ദേവാലയം കണ്ടാൽ തിരിച്ചറിയുവാൻ പ്രയാസമില്ല. ഇക്കഴിഞ്ഞ ഇടയ്ക്ക് എത്യോപ്യയിലെ ആഡിസ് - അബാബ സന്ദർശിച്ചപ്പോൾ മനേഹരമായ ഒരു അർമേനിയൻ ദേവാലയവും സന്ദർശിക്കുവാനിടയായി. അപ്പോൾ അവിടെ വെച്ച് പ. പൗലൂസ് ദ്വിതീയൻ ബാവാ അവിടുത്തെ നമ്മുടെ സഭാമക്കൾക്കുവേണ്ടി 2017-ൽ മലയാളത്തിൽ വി. കുർബ്ബാന അർപ്പിച്ചിട്ടുണ്ടെന്ന് സഹയാത്രികനും ദീർഘകാലം എത്യോപ്യയിലെ ഹോളി ട്രിനിറ്റി സെമിനാരി അദ്ധ്യാപകനുമായിരുന്ന ഫാ. ഡോ. ജോസി ജേക്കബ് പറഞ്ഞത് സാന്ദർഭികമായി ഓർത്തു.

**എന്താണ് പതിനാറു തൂണുകളുടെ അർത്ഥവും സാങ്കത്യവും?**

പ. പൗലൂസ് ശ്ലീഹാ ഉൾപ്പെടെ പതിമൂന്ന് അപ്പോസ്തോലന്മാരും വി. മർക്കോസ്, ലൂക്കോസ്, ഏവൻഗേലുസ്ഥാന്മാരും സഭയുടെ രക്ഷാധികാരി (Patron Saint) യായ വി. ഗ്രിഗറി കാതോലിക്കായുമാണ് പതിനാറു തൂണുകളിൽ പ്രതീകവൽക്കരിക്കപ്പെട്ടിരിക്കുന്നത്. പ. സഭയുടെ അപ്പോസ്തോലിക അടിസ്ഥാനവും സാർവ്വത്രികതയും ഇവിടെ മനോഹരമായി പ്രതിബിംബിക്കുന്നത് കാണാം.

യേശുക്രിസ്തു അടിസ്ഥാനശിലയും അപ്പോസ്തോലന്മാരും പ്രവാചകന്മാരും (പിതാക്കന്മാരും) മൂലക്കല്ലുകളുമായി പ. സഭ പണിയപ്പെട്ടിരിക്കുന്നുവെന്ന അടിസ്ഥാന ആശയം വിവരിക്കുന്ന വേദഭാഗങ്ങൾ വായിച്ച് വി. ഏവൻഗേല്യാനും അതീവ ബഹുമാനത്തോടെ വായിച്ചശേഷം പ. ബാവയും ഒപ്പം സുന്നഹദോസിലെ സ്ഥാനന്യായേന നിശ്ചയിക്കപ്പെട്ടിരിക്കുന്ന പതിനഞ്ചു പിതാക്കന്മാരും പ്രാർത്ഥനാപൂർവ്വം പതിനാറു തൂണുകളുടെയും അടുത്തെത്തി വി. മൂറോനാൽ തൂണുകൾ അഭിഷേകം ചെയ്യപ്പെടുമ്പോൾ വാക്കുകളാൽ വർണ്ണിക്കപ്പെടാനാവാത്ത ആത്മനിർവൃതി പ. ആത്മകൃപയാൽ അനുഭവിക്കുവാൻ കേവലം കാഴ്ചക്കാരായിരുന്ന ഞങ്ങൾക്കും സാധിച്ചു എന്നു വന്നാൽ എത്ര വിശുദ്ധമായിരുന്നു ആ ശുശ്രൂഷ എന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ.

തുടർന്ന് പ. കാതോലിക്കാ ബാവാ അതീവ വിനീതനായി ദൈവത്തെ സ്തുതിക്കുകയും സഭാചരിത്രം പ്രത്യേകാൽ യച്ച്മിയാഡ്സിൻ മാതൃദേവാലയ ചരിത്രം സംക്ഷേതമായി പറയുകയും ചെയ്ത ശേഷം ലോകത്തോടു മുഴുവൻ നന്ദി പറയുകയും 'ഹൂത്തോമോ' (നന്ദി) പ്രാർത്ഥന നടത്തുകയും ചെയ്തപ്പോൾ എല്ലാവരും നന്ദിയോടെ ഭക്തിപരവശരായി ദൈവത്തെ സ്തുതിക്കുന്നതും തുടർന്ന് വായ്ക്കുരവയോടെ സന്തോഷം പങ്കുവച്ച് പരസ്പരം കെട്ടിപ്പിടിച്ച് ആശ്ലേഷിക്കുന്നതുമൊക്കെ കാണാമായിരുന്നു. പ. ബാവായേയും പിതാക്കന്മാരേയും തൊട്ട് അനുഗ്രഹം പ്രാപിക്കുവാൻ ശ്രമിക്കുന്ന ജനങ്ങൾക്കിടയിലൂടെ എല്ലാവരേയും കൈ ഉയർത്തി അനുഗ്രഹിച്ചുകൊണ്ട് ഘോഷയാത്രയായി അവർ മടങ്ങിപ്പോകുന്നതും മറക്കാനാവാത്ത അനുഭവമായിരുന്നു. വിശ്വാസികൾ അനുഗ്രഹം പ്രാപിക്കുവാനും കുശലം പറയുവാനും ഞങ്ങളുടെ അടുക്കലും എത്തുന്നുണ്ടായിരുന്നു എന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ.

കൃത്യസമയത്ത് (8 പി.എം) Entry Procession (പ്രാരംഭ ഘോഷയാത്ര)യോടെ ആരംഭിച്ച ശുശ്രൂഷ കൃത്യം ഒന്നര മണിക്കൂർ കൊണ്ട് പൂർത്തിയാക്കിയശേഷം 9.30 പി.എം. ന് അവസാനിച്ചു എന്നും എടുത്തു പറയേണ്ട കാര്യമായി തോന്നി. ഏറെ ഭക്തിനിർഭരവും ഒപ്പം സാങ്കേതിക മിഴവും കൃത്യനിഷ്ഠയും കൂടിചേർന്ന ശുശ്രൂഷ ഏറെ മാതൃകാപരമായിരുന്നു.

കൂദാശയുടെ രണ്ടാം ഭാഗമായ വി. ബലിപീഠത്തിന്റെ കൂദാശയും തുടർന്ന് വി. കുർബാനയർപ്പണവും 29-9-24 ഞായറാഴ്ച രാവിലെയായിരുന്നു. 10 എ.എം. ന് പ്രാരംഭ ഘോഷയാത്ര ആരംഭിച്ച് ഒരു മണിക്കൂർ കൊണ്ട് വി. മദ്ബഹായുടെ കൂദാശയും തുടർന്ന് ഒരുമണിക്കൂർ വി. കുർബാനയർപ്പണവും നടന്നു.

ഏതാനും ഗാനങ്ങളും ലേഖനങ്ങളുടെയും സുവിശേഷത്തിന്റെയും വായനകളും ചിട്ടയോടെ നടത്തിയശേഷം വി. മൂറോൻ കൊണ്ട് പ. കാതോലിക്കാ ത്രോണോസ് അഭിഷേകം ചെയ്തു. കത്തീഡ്രലിൽ ത്രോണ്ണോസ് മാത്രമേയുള്ളു. മൂന്നും, അഞ്ചും, നൂറ്റിയൊന്നും ത്രോണ്ണോസുകളിൽ വി. കുർബ്ബാന അർപ്പിക്കുകയെന്ന പാരമ്പര്യം ഇവർക്കില്ല! മറിച്ച് വി. മദ്ബഹായിൽ നിൽക്കുന്ന



കാർമ്മികരെല്ലാവരും അവരവരുടെ പൗരോഹിത്യ നൽവരം അനുസരിച്ചുള്ള മുഴുവൻ അംശവസ്ത്രങ്ങളും ധരിച്ച് വി. ത്രോണോസിനു ചുറ്റുമായി നിന്ന് വി. കുർബാന അർപ്പിക്കുന്നതായി കണ്ടു. കോപ്റ്റിക്, എത്യോപ്യൻ ഓർത്തഡോക്സ് സഭകളിലും ഈ രീതിയാണ് കണ്ടിട്ടുള്ളത്.

**സമാപനം**

29 ഞായറാഴ്ച വൈകിട്ട് പ. കാതോലിക്കാ കാരിക്കിൻ രണ്ടാമൻ ഒരു Banquet (വിരുന്ന്) ഒരുക്കിയിരുന്നതിലും ഞങ്ങൾക്ക് ക്ഷണം ഉണ്ടായിരുന്നതിനാൽ ആയതിലും സംബന്ധിച്ചു. അർമേനിയൻ പ്രധാനമന്ത്രി, പ്രസിഡന്റ്, മന്ത്രിസഭാ അംഗങ്ങൾ, പൗരപ്രമുഖർ, സഭാ-സാമൂഹ്യ-സാംസ്കാരിക നേതാക്കൾ എന്നിങ്ങനെ ഒട്ടേറെപേർ പങ്കെടുത്ത ആ യോഗത്തിൽ അർമേനിയൻ സഭയുടെ ചരിത്രം മനോഹരമായ ഡോക്യുമെന്ററിയായി പ്രദർശിപ്പിക്കുകയും പ. കാതോലിക്കായുടെ സ്ഥാനാരോഹണ സിൽവർ ജൂബിലി ആഘോഷിക്കുകയും എല്ലാവരും അദ്ദേഹത്തെ അനുമോദിക്കുകയും മറുപടിയായി അദ്ദേഹം വിനയാന്വിതനായി ദൈവത്തെ സ്തുതിക്കുകയും എല്ലാവരോടും നന്ദി അറിയിക്കുകയും രാഷ്ട്രത്തിനും സഭയ്ക്കും തന്റെ ബലഹീനതയ്ക്കുവേണ്ടി പ്രാർത്ഥന ആവശ്യപ്പെടുകയും തുടർന്ന് സംഘത്തെ ആശീർവദിച്ച് അനുഗ്രഹിക്കുകയും ചെയ്തു.

ഇതോടെ മൂന്നു ദിവസത്തെ പരിപാടികൾക്ക് പരിസമാപ്തിയായി. എല്ലാവരും എല്ലാവരോടും സ്നേഹം പങ്കുവെച്ച് കുശലം പറഞ്ഞ് വിശ്രമത്തിനായി പിരിയുകയും അടുത്ത ദിവസം മടക്കയാത്ര ആരംഭിക്കുകയും ചെയ്തു.

എന്നാൽ എന്റെ സഹപാഠിയും (Erlangen University, Germany 1997-2003) സുഹൃത്തും ഇപ്പോൾ ഡമാസ്കസ്സിലെ അർമേനിയൻ ബിഷപ്പുമായ അർമാഷിന്റെ (Bishop Armash Nalbandian) നിർദ്ദേശപ്രകാരം ഞാൻ ഒരു ദിവസം കൂടെ (30/9) അർമേനിയയിൽ തങ്ങി. ദിവസം മുഴുവനും അർമേനിയൻ സംസ്കാരത്തെയും ഭഷ്യവിഭവങ്ങളെയുമൊക്കെ അടുത്തറിയുവാനും അരാരാത്ത് പർവതത്തിന്റെ താഴ്വാരത്തിലൂടെയും അവിടുത്തെ ഗ്രാമങ്ങളിലൂടെയുമൊക്കെ സഞ്ചരിക്കുവാനും മ്യൂസിയയങ്ങൾ, ലൈബ്രറികൾ, മറ്റു സാംസ്കാരിക കേന്ദ്രങ്ങൾ ഒക്കെ സന്ദർശിക്കുവാനും അവസരം ലഭിച്ചു.

ബിഷപ്പ് അർമാഷിനെ 2025-ലെ പരുമല പെരുന്നാളിനും ആ സമയത്ത് നടക്കുന്ന ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം കേന്ദ്രവാർഷിക സമ്മേളനത്തിൽ പങ്കെടുത്ത് സന്ദേശം നൽകുന്നതിന് ക്ഷണിക്കുവാനും അദ്ദേഹം ക്ഷണം സ്വീകരിക്കുവാനും ഇടയായി. അങ്ങിനെ അഞ്ചു ദിവസത്തെ സ്വപ്നതുല്യമായ അർമേനിയൻ സന്ദർശനത്തിനുശേഷം ഒക്ടോബർ 1-നു എല്ലാവരോടും യാത്ര പറഞ്ഞ് ഷാർജ വഴി കേരളത്തിൽ മടങ്ങിയെത്തുകയും ചെയ്തു.

ഇങ്ങനെ ഒരു സുവർണ്ണാവസരം ലഭിച്ചതിൽ പ. മാത്യൂസ് തൃതീയൻ ബാവാ തിരുമേനിയോടും ഇന്റർ ചർച്ച് റിലേഷൻസ് കമ്മറ്റിയോടും പ്രത്യേകം നന്ദി അറിയിക്കുന്നു.

ഈ സന്ദർശനക്കുറിപ്പ് എഴുതുവാൻ ഇടയാക്കിയതിൽ ദൈവത്തെ സ്തുതിക്കുകയും ആയത് എം.ഒ.എസ്.സി. ന്യൂസ് ബുള്ളറ്റിൻ വഴി പ്രസിദ്ധീകരിച്ചതിന് അവരോട് നന്ദി അറിയിക്കുകയും ചെയ്യുന്നു.




മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



ചരിത്രരേഖ

# എഴുത്തുകളുടെ നമ്പർ ബുക്ക്

## പ. ഗീവർഗീസ് മാർ ദീവന്നാസ്യോസ് വട്ടശ്ശേരിൽ

731. എ. ഐ. തോമ്മസു വക്കീലിനു. നാളെയോ മറ്റന്നാളോ സൗകര്യം പോലെ ഇത്രടം വന്നുപോകണമെന്നു. 102 കർക്കടകം 25-നു പരുമല സിമ്മ നാരിയിൽ നിന്നും.

732. കെ. സി. മാത്യുവിനു. തിരുവനന്തപുരത്തെ കേസു സംബന്ധമായ വർത്തമാനങ്ങൾ അറിയിച്ചുതരുവാൻ. ടി തീയതി. ടി സ്ഥലം.

733. ... കീവറിച്ചനു. വർത്തമാനങ്ങൾക്കു. 102 കർക്കടകം 26-നു പരുമല സിമ്മനാരിയിൽ നിന്നും.

734. വിലനിലത്തു മത്തായി കത്തനാർക്കു. മൂപ്പച്ചന്റെ ദീനകൂടുതൽ നിമിത്തം നാം വരണമെങ്കിൽ വന്നുകൊള്ളാം എന്നു. 102 കർക്കടകം 26-നു പരുമല സിമ്മനാരി.

735. കറത്തേടത്തു കീവറിച്ചനു. മാവേലിക്കര പള്ളിയിൽ നിന്നും തരാമെന്നു സമ്മതിച്ചിട്ടുള്ളത് പാത്തപ്പന്റെ വശം കൊടുത്തയയ്ക്കണമെന്നു. 102 കർക്ക ടകം 27-നു പരുമല സിമ്മനാരി.

736. പുത്തൻമഠത്തിൽ സ്കറിയാ കത്തനാർക്കു. പത്തിച്ചിറ പള്ളിയിൽ നിന്നും തരാമെന്നു സമ്മതിച്ചിട്ടുള്ള 150 രൂപായും ഇതോടുകൂടി വരുന്നവന്റെ കൈവശം കൊടുത്തയയ്ക്കണമെന്നു. ടി തീയതി. ടി സ്ഥലം.

737. അയിരാംപിള്ളിൽ പാപ്പിക്കു. ബാങ്കിൽ നിന്നും ബാക്കി വരുവേണ്ടും പണം ഉടൻ അയച്ചുതരുന്നതിനും കല്ലൂപ്പാറ പള്ളിയിൽ നിന്നും പണം അയച്ചു തരുന്നതിനും മറ്റും. ടി തീയതി. ടി സ്ഥലം.

738. താഴത്തെപ്പീടികയിൽ അലക്സന്ത്രയോസു കത്തനാർക്കു. കല്ലൂപ്പാറ, പാതിക്കാട് ഈ പള്ളിയിൽ നിന്നും കേസിലേക്കു നിശ്ചയിച്ചിട്ടുള്ള പണം പിരിച്ചു അയച്ചുതരുന്നതിനു. ടി തീയതി. ടി സ്ഥലം.

739. അടങ്ങപ്പുറത്തു ഇടിച്ചാണ്ടി പണിക്കർക്കു. കല്ലൂപ്പാറ പള്ളിയിലെ പണം അയച്ചുതരണമെന്നു. ടി തീയതി. ടി സ്ഥലം.

740. കൈതയിൽ കുഞ്ഞച്ചനു. തരുവാനുള്ള പണം ഉടനെ എത്തിച്ചുതരു ന്നതിനും മറ്റും. 102 കർക്കടകം 27-നു പരുമല സിമ്മനാരി.

741. ... കൊച്ചീപ്പനു. കല്ലൂപ്പാറ പള്ളിയിലെ ... പണം അയച്ചുതരണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

745. കക്കുടിയിൽ മാത്യൂസ് കത്തനാർക്കു. വെണ്ണിക്കുളത്തെ പണപ്പിരിവി നെക്കുറിച്ചു. ഉത്സാഹിച്ചു പിരിച്ചു അയയ്ക്കണമെന്നു.

746. മട്ടയ്ക്കൽ മല്പാനു. കേസിനെക്കുറിച്ചുള്ള വർത്തമാനങ്ങളും മറ്റും. ടി തീയതി.

747. പി. പി. തൊമ്മൻ മാസ്റ്റർക്കു. വർത്തമാനങ്ങൾക്കും മറ്റും. 102 കർക്ക ടകം 28-നു പരുമല സിമ്മനാരിയിൽ നിന്നും.

748. കെ. പി. ചാക്കോച്ചനു. പാതിക്കാട്ടു പള്ളിയിലെ പണത്തെക്കുറിച്ചും മറ്റും. ടി തീയതി. ടി സ്ഥലം.

749. പനയ്ക്കാമറ്റത്തു അബ്രഹാം കത്തനാർക്കു. നാളെ രാവിലെ നിര ണത്തു പള്ളിയിൽ എത്തുമെന്നു. നിങ്ങളെ എല്ലാവരെയും കാണണമെന്നും മറ്റും. 102 കർക്കടകം 30-നു പരുമല.

750. മട്ടയ്ക്കൽ മല്പാനു. നാളെ ഇവിടെ നിന്നും അങ്ങോട്ടു പുറപ്പെടുന്നു എന്നും മറ്റും. ടി തീയതി. ടി സ്ഥലം.

751. പൂതക്കുഴിയിൽ അബ്രഹാം കത്തനാർക്കു. ഈ ചിങ്ങം 5-നു കോട്ടയ ത്തുനിന്നു തിരുവനന്തപുരത്തിനു പുറപ്പെടണമെന്നു വിചാരിക്കുന്നു എന്നും മറ്റും. ടി തീയതി. ടി സ്ഥലം.

**102 കർക്കടകം 30-നു തിങ്കളാഴ്ച 3 മണിക്കു വിലനിലത്തു മൂപ്പച്ചൻ മരിച്ചു. നാലു മണി കഴിഞ്ഞു കാറിൽ മാവേലിക്കരയ്ക്കു പോയി. രാത്രി യിൽ മൂപ്പച്ചന്റെ കബറടക്കം കഴിച്ചു. രാത്രിയിൽ തന്നെ പരുമലയ്ക്ക് തിരികെ കാറിൽ പോന്നു.**

**ടി 31-നു രാവിലെ വള്ളത്തിൽ നിരണത്തു പള്ളിയിൽ എത്തുകയും അവിടെവച്ചു കാപ്പി കഴിഞ്ഞു തിരികെ വള്ള ത്തിൽ കയറി കോട്ടയ ത്തിനു പുറപ്പെടുകയും വഴിക്കു നാലു മണിക്ക് എടത്വാ പള്ളിയിൽ കയറി വൈകിട്ട് അത്താഴം കഴിഞ്ഞു തിരികെ വള്ളത്തിൽ കയറുകയും ചെയ്തു.**



**103 ചിങ്ങം 1-നു അതിരാവിലെ കുറിച്ചി യിൽ ടി വള്ളത്തിൽ എത്തി പള്ളിയിൽ കയറി ഉച്ചവരെ താമസി ച്ചു. ഉച്ചഭക്ഷണം കഴിഞ്ഞ് പഴയസിമ്മനാരിക്ക് തിരിച്ചു. രാത്രി എട്ടു മ ണിക്ക് പഴയസിമ്മനാരിയിൽ എത്തിച്ചേർന്നു.**

### 1927-നു 1103 ചിങ്ങം 1-നു മുതലുള്ള ഡയറി

**103 ചിങ്ങം 1-നു രാവിലെ കുറിച്ചിയിലും, അവിടെനിന്നും കോട്ടയം സിമ്മനാരിയിൽ രാത്രി 8 മണിക്ക് എത്തുകയും ചെയ്തു.**

1. വാകത്താനത്തു പള്ളിക്കാർക്കു. വരുന്ന ഞായറാഴ്ച അങ്ങോട്ടു വരുന്നു യെന്നും മറ്റും. 103 ചിങ്ങം 2-നു കോട്ടയത്തു സിമ്മനാരിയിൽ നിന്നും.

2. എണ്ണച്ചേരിൽ യോഹന്നാൻ കത്തനാർക്കു. ടി കാര്യം. ടി തീയതി. ടി സ്ഥലം.

3. നിലയ്ക്കൽ പള്ളിക്കാർക്കു. വട്ടിപ്പണക്കേസിന്റെ ചിലവിലേക്ക് നിങ്ങൾ 100 രൂപാ വരുന്ന ഞായറാഴ്ച എത്തിച്ചുതരണമെന്നു. ടി തീയതി. ടി സ്ഥലം.

4. കരിപ്പാൽ യാക്കോബു കത്തനാർക്കു. നാലുന്നാക്കൽ പള്ളിയിലെ പണ ക്കാര്യം.

5. കൊല്ലാടു പള്ളിക്കാർക്കു. ടി കാര്യം. ടി തീയതി.

6. വാഴൂർ പള്ളിക്കാർക്കു. ടി കാര്യം. ടി തീയതി. ടി സ്ഥലം.

7. ചേപ്പാട്ടു പള്ളിക്കാർക്കു, പ്രിയരെ, ആ ഇടവകപട്ടക്കാരിൽ ഒരുത്തനായ തയ്യിൽ തോമാ കോശി കത്തനാർ നമ്മുടെ വി. സഭയുടെ ആചാരനടപടി കൾക്കു വിരോധമായി പല അനാവശ്യങ്ങളും കല്പന ലംഘനങ്ങളും പ്രവർത്തിക്ക മൂലം നാം അയാളെ മുടക്കി ആചാര്യസ്ഥാനത്തിനടുത്ത വി. കൂദാശകൾ മുതലായ കർമ്മാദികളിൽ നിന്നും ഓഹരി അവകാശങ്ങളിൽ നിന്നും വിലക്കി ആ പള്ളിയിൽ നിന്നും പുറത്താക്കിയിരിക്കുകയാണല്ലോ. ഇപ്പോൾ അയാൾ ചെയ്തുപോയ കുറ്റങ്ങളെക്കുറിച്ചു നമ്മുടെ അടുക്കൽ വന്ന് ഏറ്റുപറഞ്ഞ് അനുതപിച്ചു ക്ഷമായാചനം ചെയ്കയും മേലാൽ ഈവിധമുള്ള യാതൊരു കുറ്റങ്ങളും ചെയ്കയില്ലെന്നും, നമ്മുടെ കല്പനകൾ അനുസരിച്ചു തന്നെ പ്രവർത്തിച്ചുകൊള്ളാമെന്നും പശ്ചാത്താപത്തോടുകൂടെ ദൈവസന്നി

ധിയിൽ എന്നപോലെ വാഗ്ദത്തം ചെയ്തിരിക്കുന്നതിനാൽ അയാൾ ചെയ്ത കുറ്റങ്ങളെ നാം അയാളോടു ക്ഷമിച്ചിരിക്കുന്നു. അതിനാൽ ടി തോമാ കോശി കത്തനാരെ മുൻനിലയിൽ അവിടത്തെ ഇടവകപ്പട്ടക്കാരിൽ ഒരുവനായി സ്വീകരിച്ചു പട്ടത്വത്തിനടുത്ത സകല കർമ്മാദികളും, വീതപ്രകാരം മൂപ്പുമുറയനുസരിച്ച് അയാളെക്കൊണ്ടു ആ പള്ളിയിലും ഇടവകജനങ്ങളിലും നടത്തിച്ചു കൊള്ളുകയും മേലാൽ അയാൾക്കുള്ള സകല ഓഹരിഅവകാശങ്ങളും ... കയും വേണം. ശേഷം കാര്യങ്ങൾക്കു നാം പിന്നാലെ കല്പന അയയ്ക്കുന്നതാണ്. സർവ്വശക്തനായ...

എന്നു 103 ചിങ്ങം 2-നു കോട്ടയത്തു സിമ്മനാരിയിൽ നിന്നും.

8. കുഴിമറ്റത്തു പള്ളിക്കാർക്കു. പണപ്പിരിപിവിന്റെ സംഗതി. 103 ചിങ്ങം 3-നു കോട്ടയത്തു സിമ്മനാരിയിൽ നിന്നും.

9. മീനടത്തു വലിയപള്ളിക്കാർക്കു. ടി കാര്യം.

10. മീനടത്തു വടക്കേ പുത്തൻപള്ളിക്കാർക്കു.

11. പാമ്പാടി പള്ളിയിലെ കശീശ്ശന്മാർക്കു.

12. കങ്ങഴ പള്ളിക്കാർക്കു.

13. തോട്ടയ്ക്കാട്ടു പള്ളിക്കാർക്കു.

14. വടക്കൻമണ്ണൂർ പള്ളിക്കാർക്കു.

15. കുമരകത്തു പള്ളിക്കാർക്കു.

16. വക്കീൽ പീലിപ്പോച്ചനു. മദ്രാസു വക്കീലന്മാരെ സംബന്ധിച്ചു. 103 ചിങ്ങം 3. കോട്ടയം.

17. കൊച്ചുമെത്രാച്ചനു. വർത്തമാനങ്ങൾക്കും ചേപ്പാട്ടു കണ്ണംപള്ളിയിൽ കത്തനാരുടെ മുടക്കു തീർത്ത സംഗതിയും. 103 ചിങ്ങം 4-നു കോട്ടയത്തു സിമ്മനാരിയിൽ നിന്നും.

18. കീത്തലത്തറയിൽ മത്തായി കത്തനാർക്കു. ഓതറ പള്ളിക്കാര്യം സമാധാനപ്പെട്ടു തീർന്നതായി അറിയുന്നതിൽ സന്തോഷിക്കുന്നു. താൻ വലിയവരെയും ചെറിയവരെയും ഒരുപോലെ വിചാരിച്ചും സഭാനടപടികൾ അനുസരിച്ചു ന്യായമായി സകലതും പ്രവർത്തിച്ചുകൊള്ളണം എന്നും മറ്റും. 103 ചിങ്ങം 4-നു കോട്ടയത്തു സിമ്മനാരിയിൽ നിന്നും.

19. കീവറിച്ചനു. തോപ്പിൽ കത്തനാരുടെ കാര്യത്തിൽ നാം പറഞ്ഞിട്ടുള്ളതുകൊണ്ട് നീ ബുദ്ധിമുട്ടണമെന്നില്ല. ടി തീയതി. ടി സ്ഥലം.

20. കോയിപ്പുറത്തു കൊച്ചിടിച്ചാണ്ടി മുതലാളിക്കു. ടിയാന്റെ അനുജന്റെ മരണത്തെക്കുറിച്ചറിഞ്ഞതിൽ അനുശോചിച്ചു. ടി തീയതി.

21. പുത്തൻകാവു പള്ളിക്കാർക്കു. കേസിനു പണം അയച്ചുതരണമെന്നു. 103 ചിങ്ങം 4-നു കോട്ടയം സിമ്മനാരി.

22. ചെങ്ങന്നൂർ പള്ളിക്കാർക്കു. ടി കാര്യം. ടി തീയതി.

23. പെരിശ്ശേരി പള്ളിക്കാർക്കു. ടി കാര്യം ടി തീയതി.

24. ഇ. ജെ. ഫീലിപ്പോസ് വക്കീലിനു. കേസിന്റെ കാര്യം.

25. പൂതക്കുഴിയിൽ കത്തനാർക്കു. ടി കാര്യം. ടി തീയതി.

26. ചെറിയമഠത്തിൽ മല്പാനു. ടി കാര്യം. ടി തീയതി.

**103 ചിങ്ങം 5-നു ശനിയാഴ്ച രാത്രി 8 മണിക്കു ... എത്തുകയും പിറ്റേ ദിവസം ഞായറാഴ്ച രാത്രി 8 മണിക്ക് തിരികെ വള്ളത്തിൽ കോട്ടയത്തിനു പുറപ്പെട്ടു തിങ്കളാഴ്ച രാവിലെ സിമ്മനാരിയിൽ എത്തുകയും ചെയ്തു.**

27. പാറേട്ടു മാത്യൂസ് കത്തനാർക്കു. കൊച്ചുമെത്രാച്ചൻ തന്റെ പേർക്കയച്ചിട്ടുള്ള കല്പനപ്രകാരം രൂപാ മൂവായിരവും തന്നോടു പറ്റിയിരിക്കുന്നു എന്നുള്ള വിവരത്തിനു. 103 ചിങ്ങം 6-നു കോട്ടയത്തു സിമ്മനാരിയിൽ നിന്നും.

**103 ചിങ്ങം 6-നു രാവിലെ 9 മണിക്കു സ്പെഷ്യൽ കാറിൽ കോട്ടയത്തു സിമ്മനാരിയിൽ നിന്നും പുറപ്പെട്ടു വഴിക്കു കുണ്ടറ സിമ്മനാരിയിൽ കയറി ഉച്ചമേശ കഴിഞ്ഞു നാലു മണിക്ക് അവിടെനിന്നു തിരിച്ച് രാത്രി ആറര മണിക്കു തിരുവനന്തപുരത്തു പള്ളിയിൽ എത്തി.**

28. മട്ടയ്ക്കൽ മല്പാനു. കേസിന്റെ വിവരങ്ങൾക്കും ഇവിടെയെത്തിയ കാര്യത്തിനും. 103 ചിങ്ങം 9-നു തിരുവനന്തപുരത്തു നിന്നും.

29. പാലപ്പിള്ളിൽ കത്തനാർക്കു. ടി കാര്യങ്ങൾ.

30. ഫീലിപ്പോസ് കത്തനാർക്കു. ടി കാര്യങ്ങളും പണസംബന്ധമായ ചില സംഗതികളും. ടി തീയതി. ടി സ്ഥലം.

31. വാലാപ്പറമ്പിൽ യോഹന്നാൻ കത്തനാർക്കു. പണപ്പിരിവിന്റെ വിവരങ്ങൾ അറിയിച്ചുതരുവാൻ. 103 ചിങ്ങം 9-നു തിരുവനന്തപുരം പള്ളിയിൽ നിന്നും.

32. കൊപ്പാറെ ഗീവറുഗീസ് കത്തനാർക്കു. ടി കാര്യങ്ങൾ.

33. മുട്ടുകേരി സ്കറിയാ കത്തനാർക്കു. മേപ്രാൽ പള്ളിയിലെ പണം കിട്ടിയോ ഇല്ലയോ എന്നുള്ള വിവരത്തിനു. ടി തീയതി. ടി സ്ഥലം.

34. പുത്തൻപുരയ്ക്കൽ കോശി കത്തനാർക്കു. തഴവാ പള്ളിയിലെ വഴക്കിനെ സംബന്ധിച്ചും, വട്ടിപ്പണക്കേസിന്റെ കാര്യങ്ങളും. ടി തീയതി. ടി സ്ഥലം.

35. പുതുമഠത്തിൽ കീവറിച്ചനു. മാവേലിക്കര പുതിയകാവു പള്ളി ഇടവകയായി നിങ്ങളുടെ ബാങ്കിൽ നമ്മുടെ പേരിൽ ഡിപ്പോസിറ്റു ചെയ്തിരിക്കുന്ന രൂപാ അഞ്ഞൂറും നാം ആവശ്യപ്പെടുമ്പോൾ അയച്ചുതന്നുകൊള്ളണം. 103 ചിങ്ങം 10-നു തിരുവനന്തപുരം സുറിയാനി പള്ളിയിൽ നിന്നും.

36. ആറ്റുപുറത്തു ഗീവറുഗീസ് കത്തനാർക്കു. വേങ്ങൽ പള്ളിവക പണം അയച്ചുതരുന്നതിനു. ടി തീയതി. ടി സ്ഥലം.

37. പഴഞ്ഞി പള്ളിക്കാർക്കു. വട്ടിപ്പണക്കേസിന്റെ ചിലവിലേക്ക് 150 രൂപാ അയച്ചുതരണമെന്നു. ടി തീയതി. ടി സ്ഥലം.

38. പത്തിച്ചിറ പള്ളി വികാരി പുത്തൻമഠത്തിൽ സ്കറിയാ കത്തനാർക്കു.

പ്രിയനെ, ഈ മാസം 7-നു താൻ അയച്ച എഴുത്തു ഇന്നിവിടെ കിട്ടി. കഴിഞ്ഞ മാസം 11-നു നാം ആ പള്ളിയിൽ വന്നിരുന്നപ്പോൾ അവിടത്തെ ഇംഗ്ലീഷു പള്ളിക്കൂടത്തെ സംബന്ധിച്ചും, നിങ്ങൾ പള്ളിക്കാർ നമ്മുടെ സമുദായം വക വട്ടിപ്പണക്കേസിന്റെ ചിലവിലേക്കു തരണമെന്നു നാം ആവശ്യപ്പെട്ട പണത്തെ സംബന്ധിച്ചും ആലോചിച്ചു തീർച്ചപ്പെടുത്തുകയുണ്ടായല്ലോ. അവിടത്തെ സ്കൂൾ ആ പള്ളിവകയിൽ നിന്നും പണിയിച്ചിട്ടു പള്ളിവകയായി നടത്തുന്നതിനുള്ള ഒരാലോചനയോടും നിശ്ചയത്തോടും കൂടി ചിലതൊക്കെ പ്രവർത്തിക്കയും പള്ളിവകയിൽ നിന്നു അതിലേക്കു കുറെ ചിലവിടുകയും അതിന്റെ നടത്തിപ്പിനെ സംബന്ധിച്ചും മറ്റും ഒരു ഉടമ്പടി എഴുതി രജിസ്ട്രാറാക്കുകയും ഉണ്ടായിയെങ്കിലും പള്ളിക്കൂടത്തിന്റെ പണിവകയ്ക്കായും മറ്റും തന്റെ കൈയിൽനിന്നും താൻ മുമ്പേറായി ചിലവു ചെയ്തിട്ടുള്ള പണം തന്നു തീർക്കുന്നതിനു തൽക്കാലം പള്ളിക്കു പണമില്ലാത്തതിനാൽ പള്ളിക്കൂടം തൽക്കാലം തന്റെ വകയായി ... നടത്തിക്കൊള്ളണമെന്നും, ... പള്ളിവകയാക കൊണ്ടു അതിലെ ... പള്ളിവകയായി എടുത്തു പള്ളിവകയിൽ ... ചേർത്തു കൊള്ളണമെന്നും, ഇതു പള്ളിക്കൂട നടത്തിപ്പിനു യാതൊരുവിധത്തിലും വിഘ്നമായി വരാത്തവിധത്തിൽ ആയിരിക്കണമെന്നും, പള്ളിവകയിൽ നിന്നും ഇതുവരെ പള്ളിക്കൂടത്തിനുവേണ്ടി ചിലവു ചെയ്തിട്ടുള്ള പണത്തിൽ 150 രൂപാ വട്ടിപ്പണക്കേസിന്റെ ചിലവിലേക്ക് ഉടൻതന്നെ താൻ നമ്മെ ഏൽപ്പിക്കണമെന്നും ബാക്കി രൂപാ പള്ളിയുടെ മേൽക്കൂട്ടു പണിക്കു ആവശ്യപ്പെടുമ്പോൾ പള്ളിക്കു താൻ കൊടുത്തുകൊള്ളണമെന്നും, പള്ളിക്കൂടം പള്ളി വകയായി നടത്തണമെന്നു പള്ളിക്കാർ എപ്പോഴെങ്കിലും ആവശ്യപ്പെടുന്നപക്ഷം ഇതുവരെ തന്റെ കയ്യിൽ നിന്നും ചിലവു ചെയ്തിട്ടുള്ള പണം മുഴുവനും പള്ളിവകയിൽ നിന്നും വാങ്ങിക്കൊണ്ടു ഉടമ്പടി അനുസരിച്ചു പള്ളിവകയായി നടത്തുന്നതിനു പള്ളിക്കൂടവും നടത്തിപ്പും പള്ളിക്കു വിട്ടുകൊടുത്തുകൊള്ളാമെന്നും നമ്മുടെ മുമ്പാകെ വച്ചു പള്ളിക്കാരും താനും അതുകൾ സമ്മതിക്കുകയും നിങ്ങളുടെ ഈ നിശ്ചയങ്ങൾപ്രകാരം നടന്നും നടത്തിച്ചുംകൊള്ളുന്നതിനു നാം അനുമതി കല്പിക്കയും ചെയ്തിട്ടുള്ളതാണെന്നുള്ളതിന്റെ സ്ഥിരതയ്ക്കായി ഈ നമ്മുടെ കല്പന തന്റെ കൈവശം സൂക്ഷിച്ചുകൊള്ളുകയും അന്നത്തെ നിശ്ചയങ്ങളിൽ ഈ നമ്മുടെ കല്പനയിൽ വെളിപ്പെടുത്തിയിട്ടില്ലാത്തവയായി വല്ലതും ഉണ്ടെങ്കിൽ താനോ പള്ളിക്കാരോ നമ്മുടെ അടുക്കൽ വന്നു നമ്മെ ഓർമ്മപ്പെടുത്തി അപേക്ഷിക്കുന്നപക്ഷം അതുകൾക്കും പിന്നാലെ നാം കല്പന തരുന്നതാണു. നമ്മുടെ വട്ടിപ്പണക്കേസിന്റെ അവധി അടുത്ത തിങ്കളാഴ്ചയാണെന്നറിയാമല്ലോ. ഇരുഭാഗക്കാരും മദ്രാസിൽ നിന്നു ബാരിസ്റ്റർമാരെ വരുത്തുവാൻ തക്കവണ്ണം ഏർപ്പാടു ചെയ്തിട്ടുണ്ട്. നമുക്കു തരുന്നതിനു പള്ളിക്കാർ നിശ്ചയിച്ചതും ഉടനെതന്നെ അയച്ചുകൊള്ളാമെന്നു താൻ സമ്മതിച്ചിട്ടുള്ളതുമായ രൂപാ 150 ഉം ഉടനെ തന്നെ മണിഓർഡർആയി ഇവിടേയ്ക്കു നമുക്കയച്ചുതരണം. അത്യാവശ്യമാകയാൽ ഉപേക്ഷ വിചാരിക്കരുതെന്നു നിർബന്ധിക്കുന്നു. സർവ്വശക്തനായ...

എന്നു 1927-നു 1103 ചിങ്ങം 10-നു തിരുവനന്തപുരത്തു പള്ളിയിൽ നിന്നും.

39. വി. എ. വർഗീസിനു. കുറിച്ചി തോപ്പിൽ കുറിയാക്കോസു കത്തനാർ

മുഖാന്തിരം ഏർപ്പാടു ചെയ്തിരുന്നതിൽ 725 രൂപാ മുതൽ വകയും 180 രൂപാ പലിശവകയിലും കൂടി 905 രൂപാ ഇന്നു നമുക്കു ടിയാൻ മകൻ വശം എത്തിച്ചുതന്നു. 103 ചിങ്ങം 10-നു തിരുവനന്തപുരം പള്ളി.

40. തിരുവനന്തപുരം അഞ്ചൽ മാസ്റ്റർക്കു. ആപ്പീസിൽ വന്നു വാങ്ങത്തക്ക ഉണ്ടിയൽ മുതലായതു നമ്മുടെ പേർക്കു വരുന്നതു വന്നു വാങ്ങുന്നതിനു നമ്മോടു കൂടെയുള്ള റവ. എം. വി. ജേക്കബ് ഡീക്കനെ നമുക്കുവേണ്ടി അധികാരപ്പെടുത്തിയിരിക്കുന്ന വിവരത്തിനു. 103 ചിങ്ങം 13-നു തിരുവനന്തപുരം പള്ളിയിൽ നിന്നും.

41. പാലപ്പിള്ളിൽ കത്തനാർക്കു. കേസിന്റെ കാര്യം. ടി തീയതി. ടി സ്ഥലം.

42. വാലാപ്പറമ്പിൽ യോഹന്നാൻ കത്തനാർക്കു. വെണ്ണിക്കുളത്തുകാരുടെ 100 രൂപാ കിട്ടിയതു അയച്ചുതരുന്നതിനു. 103 ചിങ്ങം 13-നു. ടി സ്ഥലം.

43. കരിപ്പാൽ യാക്കോബ് കത്തനാർക്കു. നാലുന്നാക്കൽ പള്ളിവക 25 രൂപാ അയച്ചതു കിട്ടി. ടി തീയതി. ടി സ്ഥലം.

44. വഞ്ചിയിൽ ഫീലിപ്പോസു കത്തനാർക്കു. അയച്ച 150 രൂപയുടെ ചെക്കു കിട്ടിയെന്നും ബാക്കി അയച്ചുതരണമെന്നും മറ്റും. 103 ചിങ്ങം 14-നു തിരുവനന്തപുരം സുറിയാനി പള്ളി.



45. കളപ്പുരയ്ക്കൽ പുന്നൂസു കത്തനാർക്കു. അയച്ചുതന്ന 200 രൂപായും കിട്ടിയെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

46. കൊച്ചുമെത്രാച്ചനു. മാരാമണ്ണു പുത്തൻപള്ളിക്കാര്യം. കേസു സംബന്ധിച്ച വർത്തമാനങ്ങൾ മുതലായവ. 103 ചിങ്ങം 15-നു തിരുവനന്തപുരം സുറിയാനി പള്ളി.

47. തേമ്മാലിൽ തോമ്മസ് അപ്പോത്തിക്കിരിക്കു. മാരാമണ്ണു പള്ളി സംബന്ധിച്ചു കൊച്ചുമെത്രാച്ചന്റെ പേർക്കു എഴുതിയിട്ടുണ്ട് എന്നും മറ്റും. ടി തീയതി.

48. തേരകത്തു ചെറിയാൻകുഞ്ഞിനു. വട്ടിപ്പണക്കേസിന്റെ ചിലവിലേക്കു കൈപ്പട്ടൂർ പള്ളിയിൽ നിന്നും പണസഹായം ചെയ്യുന്നതിനു. ടി തീയതി. ടി സ്ഥലം.

49. കിഴവള്ളൂർ പള്ളി മുതൽപിടി വലിയപറമ്പിൽ ഇടിച്ചാണ്ടി കുഞ്ഞുമ്മനു. പള്ളിവകയായി കേസിലേക്കു അയച്ച 35 രൂപായും കിട്ടിയ വിവരത്തിനു. ടി തീയതി. ടി സ്ഥലം.

50. ആർത്താറ്റു - കുന്നംകുളം പള്ളി കൈക്കാരൻ ... അയ്പു താരുവിനു. പള്ളിവകയിൽ നിന്നു അയച്ച 50 രൂപാ കിട്ടി. ആവശ്യപ്പെട്ടപ്രകാരമുള്ള ബാക്കി സംഖ്യയും ഉടൻ അയച്ചുതരണമെന്നും മറ്റും. ടി തീയതി.

51. ചേലക്കര താന്നിക്കൽ ഇയ്യു ചാക്കോയ്ക്കു. ചേലക്കര പള്ളിസംബന്ധമായി ഞാലിൽ കത്തനാർ, കൈക്കാരനായിരുന്ന ചാക്കോ കുരിയതു ഇവരുടെ പ്രവൃത്തിയെയും നിലയെയും മറ്റും കുറിച്ചു. 103 ചിങ്ങം 15-നു തിരുവനന്തപുരം പള്ളിയിൽ നിന്നും.

52. മട്ടയ്ക്കൽ മല്പാനു. കേസിന്റെ വർത്തമാനങ്ങൾക്കും പണപ്പിരിവിനെക്കുറിച്ചും. 103 ചിങ്ങം 16-നു തിരുവനന്തപുരം പള്ളിയിൽ നിന്നും.

53. പീലിപ്പോസു കത്തനാർക്കു. വർത്തമാനങ്ങൾക്കും കൊച്ചുമെത്രാച്ചൻ മുഖാന്തിരം കലയക്കാട്ടിൽ കത്തനാരുടെ കൈവശമുള്ള പണത്തെക്കുറിച്ചും മറ്റും. ടി തീയതി. ടി സ്ഥലം.

54. കലയക്കാട്ടിൽ തോമ്മസു കത്തനാർക്കു. കൊച്ചുമെത്രാച്ചൻ താൻ മുഖാന്തിരം ബാങ്കിൽ ഏല്പിച്ചിരിക്കുന്ന പണം നമുക്കു തരുവാൻ കല്പന അയച്ചപ്രകാരം, നാം ആവശ്യപ്പെടുമ്പോൾ അയച്ചാൽ മതി. അതുവരെ താൻ സൂക്ഷിച്ചുകൊള്ളണം. എന്നു ടി തീയതി.

55. തറയിൽ കുഞ്ഞുവർക്കിക്കു. വർത്തമാനങ്ങൾക്കും മറ്റും. ടി തീയതി. ടി സ്ഥലം.

56. മുറിമറ്റത്തിൽ ശെമ്മാശനു. അത്താനാസിയോസു മെത്രാൻ ടിയാനു വിരോധമായി ടിയാന്റെ ശത്രുക്കൾക്കു അയച്ചിരിക്കുന്ന കത്തുകളെക്കുറിച്ചും മറ്റും. ടി തീയതി. ടി സ്ഥലം.

57. പാലപ്പിള്ളിൽ പൗലൂസ് കത്തനാർക്കു. വർത്തമാനങ്ങൾക്കും കോനാട്ടു മല്പാന്റെ സുഖക്കേടിനെക്കുറിച്ചും. 103 ചിങ്ങം 16-നു തിരുവനന്തപുരം.

58. തെക്കേക്കര കുറിയാക്കോസു കത്തനാർക്കു. തെക്കേക്കര കുരിശുപള്ളിയുടെ കൈക്കാരനായി കോലാടി വടക്കൂറ്റു താവുവിനെ നിശ്ചയിച്ചിരിക്കുന്നുവെന്നും, ആർത്താറ്റു പള്ളി വകയിൽ നിന്നും അയച്ച 150 രൂപാ കൂടാതെ ബാക്കി രൂപാ കൂടെ അയയ്ക്കുന്നതിനും. ടി തീയതി.

59. കോലാടി വടക്കൂറ്റു അയ്പു താവുവിനു. പ്രിയനെ, കുന്നംകുളം തെക്കേക്കര കുരിശുപള്ളിയുടെ കൈക്കാരനായി നാം നിയമിച്ചിരുന്ന പനയ്ക്കൽ ചെറിയാക്കു കുര്യപ്പൻ തനിക്കു മേലാൽ കൈസ്ഥാന ജോലി നടത്തുവാൻ സൗകര്യമില്ലാത്തതിനാലും മറ്റും കണക്കും താക്കോലും പള്ളിസാമാനങ്ങളും പൊതുയോഗത്തു വച്ചു കൈസ്ഥാനം ഒഴിയുകയും പകരം കൈക്കാരനായി തന്നെ തിരഞ്ഞെടുത്തിരിക്കുന്നതിനാലും തന്നെ കൈക്കാരനായി നിയമിച്ചു കല്പന അയയ്ക്കണമെന്നു നമ്മുടെ തെക്കേക്കര കുറിയാക്കോസു കത്തനാർ നമുക്കു റിപ്പോർട്ട് അയച്ചിരിക്കക്കൊണ്ടു ഇപ്പോൾ ഈ കല്പന തന്റെ പേർക്കു നാം അയയ്ക്കുന്നതാണ്. ഈ കല്പന മൂലം തെക്കേ കുരിശുപള്ളിയുടെ കൈക്കാരനായി തന്നെ നാം നിയമിച്ചിരിക്കുന്നതുകൊണ്ടു ഇനി വേറൊരുവനെ കൈക്കാരനായി നാം നിയമിക്കുന്നതുവരെ ടി കുരിശുപള്ളിയുടെ കൈസ്ഥാനത്തിനടുത്ത സകല ചുമതലകളും യാതൊരു വീഴ്ചയും കൂടാതെ ഭംഗിയായും കൃത്യമായും താൻ വഹിച്ചു നടത്തിക്കൊള്ളണം. ശേഷം കാര്യങ്ങൾക്കു പിന്നാലെ നാം കല്പന അയയ്ക്കുന്നതാണ്. സർവ്വശക്തനായ...

എന്നു 103 ചിങ്ങം 16-നു തിരുവനന്തപുരം പള്ളിയിൽ നിന്നും.

60. കക്കുടിയിൽ മാത്യൂസ് കത്തനാർക്കു. ചെന്നിത്തല വാലാപ്പറമ്പിൽ കത്തനാർവശം നിങ്ങൾ പള്ളിക്കാർ 100 രൂപാ ഏല്പിച്ചതായി അയാളും എഴുതിയിട്ടുണ്ട്. ബാക്കി രൂപാ കൂടെ അയച്ചുതരണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

61. തയ്യിൽ മാത്യുച്ചനു. ജില്ലാ ജഡ്ജിന്റെ ബുക്ക് അയച്ചുതരുന്നതിനു. ടി തീയതി. ടി സ്ഥലം.

62. തേരകത്തു ചെറിയാൻകുഞ്ഞിനു. ടി കാര്യത്തിനു.

63. കിളന്നമണ്ണിൽ ഗീവറുഗീസ് കത്തനാർക്കു. ഉള്ളന്നൂർ പള്ളിക്കാരിൽ നിന്നു ജില്ലാ ജഡ്ജിന്റെ പുസ്തകം വാങ്ങി അയച്ചുതരുന്നതിനു. ടി തീയതി. ടി സ്ഥലം.

64. വടശ്ശേരിയേത്തു യൗസേപ്പു കത്തനാർക്കു. വയലത്തല പള്ളിയിൽ നിന്നും പണം അയച്ചുതരുന്നതിനു. 103 ചിങ്ങം 17-നു തിരുവനന്തപുരം പള്ളിയിൽ നിന്നും.

65. വടക്കേക്കര തോമ്മസു കത്തനാർക്കു. പര്യാരം, നാരങ്ങാനം, വഞ്ചിത്ര പള്ളികളിലെ പണം അയച്ചുതരുന്നതിനു. ടി തീയതി. ടി സ്ഥലം.

66. കുറ്റിക്കണ്ടത്തിൽ അലക്സന്ത്രയോസു കത്തനാർക്കു. ആ പള്ളിയിലെ പണം അയച്ചുതരുന്നതിനു.

67. മങ്കുഴിയിൽ കൊച്ചുകത്തനാർക്കു. പായിപ്പാട്ടു പള്ളിയിലെ പണം അയച്ചുതരുന്നതിനു. ടി തീയതി.

68. കയ്യാലാത്തു എബ്രാഹാത്തിനു. പാതിക്കാടു പള്ളിയിലെ പണത്തെക്കുറിച്ചു. ടി തീയതി. ടി സ്ഥലം.

69. ചെന്നിത്തല പള്ളിക്കാർക്കു. പണം അയച്ചുതരണമെന്നു. ടി തീയതി. ടി സ്ഥലം.

70. കൊപ്പാറെ ഗീവറുഗീസു കത്തനാർക്കു. പണപ്പിരിവു സഞ്ചാരത്തെക്കുറിച്ചറിയിച്ചുതരുവാൻ.

71. കാട്ടൂർ പള്ളിക്കാർക്കു. പണത്തെക്കുറിച്ച്.

72. കണ്ടാർ കൊച്ചീപ്പന്. കല്ലൂപ്പാറ പള്ളിയിലെ പണസഹായം അയച്ചുതരുന്നതിനു. ടി തീയതി. ടി സ്ഥലം.

73. കടവിൽ അവിരാ തരകനു. ഹരിപ്പാട്ടു പള്ളിയിലെ പണസഹായത്തിനു. ടി തീയതി. ടി സ്ഥലം.

74. മുണ്ടപ്ലാക്കിൽ യാക്കോബ് കത്തനാർക്കു. ചെങ്ങരൂർ പള്ളിയിൽ നിന്നും പണം അയച്ചുതരുന്നതിനു. 103 ചിങ്ങം 17-നു തിരുവനന്തപുരം പള്ളിയിൽ

നിന്നും.

75. താഴെത്തെപീടികയിൽ അലക്സന്ത്രയോസു കത്തനാർക്കു. കല്ലൂപ്പാറ, പാതിക്കാട് ഇടവകകളിൽ നിന്നും പണം അയച്ചുതരുന്നതിനു. ടി തീയതി. ടി സ്ഥലം.

76. ചീരാമ്യാലിൽ ഗീവറുഗീസു കത്തനാർക്കു. വർത്തമാനങ്ങൾ, കേസിന്റെ അവധി മുതലായ സംഗതികൾ. 103 ചിങ്ങം 18-നു തിരുവനന്തപുരം സുറിയാനി പള്ളി.

77. കരോട്ടുവീട്ടിൽ മത്തയ്ക്കു. ടി കാര്യങ്ങൾ. ടി തീയതി.

78. ചെറുവത്തൂരു ഉതുപ്പിനു. തരാമെന്നു സമ്മതിച്ചിട്ടുള്ള സംഖ്യ കേസിന്റെ ഹിയറിംഗു കഴിഞ്ഞിട്ടു അയച്ചുതരണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

79. വിലനിലത്തു മത്തായി കത്തനാർക്കു. മൂപ്പച്ചന്റെ മുപ്പതാം ദിവസമടിയന്തിരത്തിനു അവിടെ വന്നുചേരുന്നതിനു സാധിക്കയില്ലെന്നും മറ്റും.

80. പൂവത്തൂർ ഫീലിപ്പോസു കത്തനാർക്കു. ചെങ്ങന്നൂർ പള്ളിയിലെ പണസഹായം അയച്ചുതരുന്നതിനു. ടി തീയതി. ടി സ്ഥലം.

81. പേരൂക്കാവിൽ മൂപ്പച്ചനു. പെരിശ്ശേരി പള്ളിയിൽ നിന്നും പണം അയച്ചു തരുന്നതിനു.

82. കിഴക്കേതലയ്ക്കൽ തോമ്മസു കത്തനാർക്കു. പുത്തൻകാവ് പള്ളിയിൽ നിന്നും പണം അയച്ചുതരുന്നതിനു. ടി തീയതി. ടി സ്ഥലം.

83. മട്ടയ്ക്കൽ മല്പാനു. പണിപ്പിരിവിനെപ്പറ്റിയും കേസിനെക്കുറിച്ചും ഉള്ള സംഗതികൾ. 103 ചിങ്ങം 20-നു തിരുവനന്തപുരം പള്ളിയിൽ നിന്നും.

84. പുത്തൻപുരയ്ക്കൽ കോശി കത്തനാർക്കു. തഴവാ പള്ളിയിൽ എതൃകക്ഷികൾ ഉണ്ടാക്കുന്ന വഴക്കുകളെക്കുറിച്ചു വക്കീലന്മാരുമായി ആലോചിച്ചു പ്രവർത്തിച്ചുകൊള്ളണമെന്നും വട്ടിപ്പണക്കേസിന്റെ അവധി ആയിരിക്കുന്നതു കൊണ്ടു തൽക്കാലം നമുക്കു അങ്ങോട്ടു വരുന്നതിനു സൗകര്യമില്ലെന്നും മറ്റും. ടി തീയതി.

85. വാലാപറമ്പിൽ യോഹന്നാൻ കത്തനാർക്കു. വെണ്ണിക്കുളത്തു പള്ളിയിൽ നിന്നും കിട്ടിയ രൂപാ നൂറും മണിയോർഡർ അയച്ചതു ഇവിടെ കിട്ടിയെന്നും പള്ളിക്കാര്യം സംബന്ധിച്ചു ഇന്നു ... കത്തനാർക്കു എഴുതുന്നുണ്ടു. നാം പരുമല എത്തുന്നതുവരെ നിങ്ങളുടെ ഇടവകയിലെ ആരുടെയെങ്കിലും ആത്മീയ ദിഷ്ടതികൾ പരുമല പള്ളിയിൽ വച്ചു നടത്തണമെന്നുണ്ടെങ്കിൽ നാം ... അതുകൾ നടത്തി തരുവാൻ വികാരി ഫീലിപ്പോസു കത്തനാരുടെ പേർക്കു കല്പന അയച്ചിട്ടുണ്ടെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

86. നമുക്കെത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ പരുമല സിമ്മനാരി പള്ളി വികാരി ഫീലിപ്പോസു കത്തനാർക്കു വാഴ്വ്.

പ്രിയനെ, നമ്മുടെ ചെന്നിത്തല പള്ളി യോഗജനങ്ങളും വികാരി പെരുമ്പ്രാൽ ഗീവറുഗീസു കത്തനാരും തമ്മിലുള്ള ചില ഭിന്നതകളും അഭിപ്രായഭേദങ്ങളും നിമിത്തം ജനങ്ങളിൽ ചിലരുടെ ആത്മീയാവശ്യങ്ങൾക്കു വിഘ്നം നേരിടുന്നതായാൽ അതു നമുക്കു സങ്കടമായിത്തീരുന്നതാണല്ലോ. അങ്ങനെ വല്ലതും സംഭവിച്ചേക്കാമെന്നു ചില എഴുത്തുകൾ മൂലം നാം അറിയുന്നതിനാൽ ഈ കല്പന തന്റെ പേർക്കു നാം നൽകുന്നതാണ്. മേൽപറഞ്ഞ വിരുദ്ധത മൂലം ചെന്നിത്തല പള്ളി ഇടവകയിൽപെട്ട ജനങ്ങളിൽ വല്ലവരും കല്യാണം, മാമോദീസാ മുതലായ തങ്ങൾക്കുള്ള ആത്മീയാവശ്യങ്ങൾ പരുമല സെമിനാരി പള്ളിയിൽ വച്ചു നടത്തിക്കൊടുക്കണമെന്നു അവിടെ വന്നു ആവശ്യപ്പെടുന്നതായാൽ നാം അവിടെയെത്തുന്നതുവരെ അങ്ങിനെയുള്ളവരുടെ ആവശ്യങ്ങൾ പരുമല പള്ളിയിൽ വച്ചു താൻ നടത്തിക്കൊടുത്തുകൊള്ളണം. പള്ളിക്കും പട്ടക്കാർക്കും ഉള്ള വരുമാനങ്ങൾ ന്യായപ്രകാരമുള്ളതു വയ്പ്പിച്ചു ചെന്നിത്തല പള്ളി മുതൽപിടിക്കാരൻ വശം ഏല്പിച്ചുകൊള്ളുകയോ, തന്റെ കൈവശം സൂക്ഷിച്ചുകൊള്ളുകയോ ചെയ്തുകൊള്ളണം. നാം അവിടെയെത്തുമ്പോൾ പള്ളിക്കുള്ളതു പള്ളിക്കും, പട്ടക്കാർക്കുള്ളത് പട്ടക്കാർക്കും കൊടുപ്പിച്ചു കൊള്ളാവുന്നതുമാണ്. ശേഷം കാര്യങ്ങൾക്കു പിന്നാലെ നാം കല്പന അയയ്ക്കുന്നതാണ്. എന്നു 1927-ന് 1103 ചിങ്ങം 20-നു തിരുവനന്തപുരത്തു പള്ളിയിൽ നിന്നും.

87. നമുക്കെത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ ചെന്നിത്തല പള്ളി വികാരി പെരുമ്പ്രാൽ ഗീവറുഗീസു കത്തനാർക്കു വാഴ്വ്.

പ്രിയനെ, ... നിങ്ങളുടെയിടയിൽ വെറുപ്പും ഭിന്നതയും ഉണ്ടാകാതിരിപ്പാൻ തക്കവണ്ണം സ്നേഹത്തോടും വിവേചനബുദ്ധിയോടുംകൂടി ... പറകയും ചെയ്യണമെന്നു ... അപേക്ഷിക്കുന്നു. ജനങ്ങളെ ഓരോ കാരണത്താൽ വിരുദ്ധപ്പെടുത്തി ചിതറിക്കുന്നതു നന്നല്ലെന്നും താൻ അറിഞ്ഞിരിക്കണം. തന്റെ ദുശ്ശാഠ്യങ്ങൾക്കു വഴിപ്പെടാത്തവരുടെ ദിഷ്ടതികൾ താൻ നടത്തിക്കൊടുക്കുന്നതല്ലെന്നു താൻ കടുംപിടുത്തം പിടിക്കുന്നപക്ഷം ജനങ്ങൾ ചിന്നിച്ചിതറി പോകുന്നതാണ്. ...

90. പുത്തൂരേത്തു വടക്കേടത്തു ഗീവറുഗീസു കത്തനാർക്ക്. പണം പിരിക്കുന്നതിനുള്ള അധികാരപത്രം അയയ്ക്കുന്നു. 103 ചിങ്ങം 22-നു തിരുവനന്തപുരം പള്ളി.

91. ടി അധികാരപത്രം ...

92. പറമ്പിൽ കോശി കത്തനാർക്കു. തന്റെ എഴുത്തിൽ പറയുന്ന സംഗതിക്കായി ഗോവയ്ക്ക് പോകേണ്ടതാണെന്നും, ഇപ്പോൾ പണസഹായം ചെയ്യാൻ നിവൃത്തിയില്ലെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

93. കാതോലിക്കാ ബാവായ്ക്കു. കേസിന്റെ വർത്തമാനങ്ങൾക്കും മറ്റും. 103 ചിങ്ങം 20-നു തിരുവനന്തപുരം പള്ളിയിൽ നിന്നും.

94. മട്ടയ്ക്കൽ മല്പാനു. ടി കാര്യങ്ങൾ.

95. പാലപ്പിള്ളിൽ പൗലൂസ് കത്തനാർക്കു. കേസു കാര്യം. ....

97. പറമ്പിൽ കോശി കത്തനാർക്കു. ബ്രഹ്മവാർ ....

102. പാലപ്പിള്ളിൽ കത്തനാർക്കു. വർത്തമാനങ്ങൾക്കും മറ്റും. 103 ചിങ്ങം 27-നു തിരുവനന്തപുരത്തു പള്ളിയിൽ നിന്നും.

103. മുറന്തൂക്കിൽ മാത്തു കത്തനാർക്കു. ടി കാര്യങ്ങൾ മുതലായവ. ടി തീയതി. ടി സ്ഥലം.

104. പഴഞ്ഞി പള്ളി കൈക്കാരന്മാർക്കു. പണസഹായം ...സിനു അയച്ചുതരുന്നതിനു. 103 ചിങ്ങം 27-നു തിരുവനന്തപുരം പള്ളിയിൽ നിന്നും.

105. തെക്കേക്കര കുറിയാക്കോസു കത്തനാർക്കു. ആർത്താറ്റ് - കുന്നംകുളം പള്ളിയിലെ പണസഹായത്തിനും മറ്റും. ടി തീയതി. ടി സ്ഥലം.

106. വല്യമണ്ണിൽ യോഹന്നാൻ കത്തനാർക്കു. തോട്ടയ്ക്കാട്ടുപള്ളിയിലെ പണകാര്യത്തിനു.

107. ചെറിയമഠത്തിൽ മൂപ്പച്ചനു. വാഴൂർ പള്ളിയിലെ പണത്തിനു. ടി തീയതി. ടി സ്ഥലം.

108. പാമ്പാടി പള്ളിയിലെ കശീശന്മാർക്കു. ടി കാര്യത്തിനു.

109. പാമ്പാടികണ്ടത്തിൽ കുറിയാക്കോസു കത്തനാർക്കു. പണക്കാര്യത്തിനും, കേസിന്റെ കാര്യത്തിനും മറ്റും. ടി തീയതി. ടി സ്ഥലം.

110. പുത്തൻപുരയ്ക്കൽ യാക്കോബു കത്തനാർക്കു. മീനടത്തെ പണത്തിനും മറ്റും.

111. നിലയ്ക്കൽ പള്ളിക്കാർക്കു. ടി കാര്യത്തിനു.

112. അയ്യമ്പിള്ളി പള്ളിക്കാർക്കു. കേസിന്റെ കാര്യത്തിനും പണസഹായം ചെയ്യുന്നതിനും. ടി തീയതി.

113. ചാക്കോ സൂപ്രണ്ടിനു. അയ്യമ്പിള്ളി പള്ളിക്കാര്യത്തിൽ നിന്നും പണം അയപ്പിക്കുന്നതിനും മറ്റും. 103 ചിങ്ങം 27-നു തിരുവനന്തപുരം പള്ളിയിൽ നിന്നും.

114. ചെങ്ങരൂർ പള്ളിവികാരി യാക്കോബു കത്തനാർക്ക്. പണം അയച്ചുതരുന്നതിന്. 103 ചിങ്ങം 27-നു തിരുവനന്തപുരം സുറിയാനി പള്ളിയിൽ നിന്നും.

115. താഴത്തെപീടികയിൽ അലക്സന്ത്രയോസ് കത്തനാർക്കു. ടി കാര്യത്തിനു. കല്ലൂപ്പാറ, പാതിക്കാട്, ഈ പള്ളികളിലെ പണത്തിനു.

116. കരിങ്ങണാമറ്റത്തിൽ മാത്യൂസ് കത്തനാർക്കു. വാഴൂർ പുത്തൻപള്ളിയിലെ പണസഹായത്തിനു. ടി തീയതി.

117. ചാലാകരിയിൽ ഗീവറുഗീസ് കത്തനാർക്കു. കല്ലുങ്കത്തറ പള്ളിയിൽ നിന്നും പണസഹായം അയച്ചുതരുന്നതിനു.

118. കറുകയിൽ കൊച്ചൂഞ്ഞിനു. എടത്വാ പള്ളിയിലെ പണം അയച്ചുതരുന്നതിനു. ടി തീയതി. ടി സ്ഥലം.

119. പട്ടശ്ശേരിൽ അലക്സന്ത്രയോസ് കത്തനാർക്കു. കുഴിമറ്റത്തിൽ പള്ളിയിൽ നിന്നും പണം അയച്ചുതരുന്നതിനു.

120. ഒരുവട്ടിത്ര മാത്തച്ചനു. കുമരകത്തു പള്ളിയിൽ നിന്നു. ടി കാര്യം. ടി തീയതി. ടി സ്ഥലം.

(തുടരും)

**സമ്പാദകൻ: ജോയ്സ് തോട്ടയ്ക്കാട്**

ലാവണ്യദർശനം

# മുലപ്പാലും കണ്ണീരും

"ശിശു തന്റെ അമ്മയുടെ മുലപ്പാലിൽ നിന്ന് അകറ്റപ്പെട്ടു. അമ്മയോട് ശിശു നിലവിളിച്ചു. അവളും കുഞ്ഞിനോടു കൂടെ ഉറക്കെ കരഞ്ഞു. അമ്മമാരുടെയും അവരുടെ പൈതങ്ങളുടെയും നിലവിളി ശബ്ദങ്ങൾ കൂടിക്കലർന്നു. അവരുടെ അപേക്ഷയിൽ നെടുവീർപ്പിന്റെ തേങ്ങലുകൾ മുഴങ്ങി. സങ്കടം മൂലം വാവിട്ടു നിലവിളിക്കുന്ന കുഞ്ഞുങ്ങളെ കണ്ടപ്പോൾ അവരുടെ അമ്മമാരിൽ നിന്ന് മുലപ്പാലും കണ്ണീരും ഒഴുകി."

(മൂന്നു നോമ്പിലെ പ്രാർത്ഥന. ചൊവ്വാ പ്രഭാതം)



പ്രാചീനകാലത്ത് സമ്പൽസമൃദ്ധവും സാംസ്കാരിക കേന്ദ്രവുമായിരുന്ന നിനവേ പട്ടണത്തിലെ അനീതിക്കും അധാർമ്മികതയ്ക്കും എതിരെ പ്രവചിക്കാനാണ് യൗനാൻ പ്രവാചകൻ ദൈവത്താൽ അയയ്ക്കപ്പെട്ടത്. ആസന്നമായ മഹാനാശത്തെക്കുറിച്ച് പ്രവാചകൻ പറഞ്ഞതു കേട്ട് നഗരം മുഴുവൻ അനുതപിച്ചു. രാജാവ് മുതൽ ശിശുക്കൾ വരെ ആ അനുതാപത്തിൽ പങ്കുചേർന്നതായി യോനാ പ്രവാചകന്റെ പുസ്തകം രേഖപ്പെടുത്തുന്നു. പൈതങ്ങൾക്ക് മുലപ്പാൽ കിട്ടാതായി. അമ്മമാരും പൈതങ്ങളും തേങ്ങിക്കരഞ്ഞു.

ഒരേ സമയം മുലപ്പാലും കണ്ണീരും ഒഴുക്കുന്ന അമ്മമാരുടെ ചിത്രം ഇന്നും നമുക്കു ചുറ്റുപാടും കാണാം. പാലസ്തീനിലെ അഭയാർത്ഥി ഷെഡുകളിൽ മാത്രമല്ല, മനുഷ്യത്വഹീനമായ പെരുമാറ്റങ്ങൾ മൂലം, തകർന്ന ബന്ധങ്ങൾ മൂലം, ദുഃഖഭാരവും കൈക്കുഞ്ഞുങ്ങളെയും പേറുന്ന അമ്മമാരെ സമ്പന്ന കുടുംബങ്ങളിലും കാണാം.

മനുഷ്യസംസ്കാരത്തിന്റെ ഉയർന്ന പടികളിലാണ് നാം ഇപ്പോൾ നിൽക്കുന്നത് എന്ന് നാം അഭിമാനിക്കുന്നു. പക്ഷേ അതിഭയാനകമായ നാശത്തിന്റെ വക്കിലേക്കാണ് നമ്മുടെ ലോകം നീങ്ങുന്നത്. പാരിസ്ഥിതികമായ വൻ ദുരന്തങ്ങൾ അരങ്ങേറി തുടങ്ങി. നമ്മുടെ കടലുകളും കരകളുമെല്ലാം കൂടുതൽ കൂടുതൽ ചൂടായി തുടങ്ങി. ഭൂമി ചുട്ടുപഴുത്ത് സർവ്വജീവനും ഇല്ലാതാകുമെന്നു അറിവുള്ളവർ പറയുന്നു.

രാഷ്ട്രത്തലവന്മാർ സുരക്ഷയുടെ പേരിലും ദേശീയതയുടെ പേരിലും സ്വന്ത താൽപ്പര്യങ്ങൾക്കു വേണ്ടിയും മനുഷ്യസംഹാരം ആരംഭിച്ചു കഴിഞ്ഞു.

മതനേതാക്കൾ ഈ ഭൗതികലോകത്തിന്റെ ലക്ഷ്യങ്ങളോടു അനുരൂപപ്പെടാൻ കഠിനമായി ശ്രമിക്കുന്നു, സാധാരണ മനുഷ്യർ ഇടയനില്ലാത്ത ആടുകളെപ്പോലെ ചിതറിപ്പോകുന്നു.

മനുഷ്യഭാവിയാണ് വൻ ഭീഷണിയ്ക്ക് വിധേയമാകുന്നത്. ഇത് സ്വന്തം അനുഭവത്തിലൂടെ തിരിച്ചറിയുന്നത് ഗർഭിണികളും മുലയൂട്ടുന്ന അമ്മമാരും മുലകുടി മാറാത്ത കുരുന്നുകളുമാണ്. അമ്മയുടെ മുലപ്പാൽ ഭാവിയ്ക്കുവേണ്ടിയുള്ള വാഗ്ദാനവും പോഷണവുമാണ്, എത്ര ദുഃഖപൂർണ്ണവും നിരാശാജനകവുമായ സാഹചര്യത്തിലും അമ്മമാർ ശിശുക്കൾക്കായി മുല ചുരത്തും. സ്നേഹത്തിന്റെ ആർദ്രതയാണത്, ജീവന്റെ വാഗ്ദാനമാണത്.

കണ്ണീർ തീവ്രമായ വേദനയുടെയാകാം. കഠിനമായ പശ്ചാത്താപത്തിന്റെയാകാം. കൂരിരുട്ടിൽ തെളിയുന്ന മിന്നാമിനുങ്ങിന്റെ വെട്ടം കണ്ടാവാം. നിഷ്കളങ്കമായ സന്തോഷത്തിന്റെയാവാം. ഇതെല്ലാം ഭാവിയെക്കുറിച്ചാണ്. ജീവന്റെ നിലനിൽപ്പിനെക്കുറിച്ചാണ്. മുലപ്പാലും കണ്ണീരും ഒരുമിച്ചു വന്നാൽ അത് മഹാഭവിഷ്യത്തിന്റെ ലക്ഷണമാകാം. നമുക്ക് അനുതപിച്ചു പ്രാർത്ഥിക്കാം.

**- കെ. എം. ജി.**

കുടിൽ-ഹെർമിറ്റേജ്, പീരുമേട്
11-2-2025



## മലങ്കര ഓർത്തഡോക്സ് സഭയുടെ പബ്ലിക് റിലേഷൻസ് സെന്റർ എറണാകുളത്ത് പ്രവർത്തനമാരംഭിച്ചു

കൊച്ചി: മലങ്കര ഓർത്തഡോക്സ് സഭയുടെ എറണാകുളം പബ്ലിക്ക് റിലേഷൻസ് സെന്ററിന്റെ കൂദാശാകർമ്മം സഭാധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാബാവാ നിർവഹിച്ചു. ഡോ.യാക്കോബ് മാർ ഐറേനിയോസ്, യൂഹാനോൻ മാർ പോളിക്കാർപ്പോസ്, ഡോ. ജോഷ്വാ മാർ നിക്കോദിമോസ്, ഡോ.ഗീവർഗീസ് മാർ ബർണബാസ് എന്നീ മെത്രാപ്പോലീത്താമാർ സഹകാർമ്മികത്വം വഹിച്ചു. വൈദിക ട്രസ്റ്റി ഫാ.ഡോ.തോമസ് വർഗീസ് അമയിൽ, അൽമായ ട്രസ്റ്റി റോണി വർഗീസ് ഏബ്രഹാം, അസോസിയേഷൻ സെക്രട്ടറി അഡ്വ.ബിജു ഉമ്മൻ, സഭാ വക്താവ് ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് റീശ് കോർ എപ്പിസ്കോപ്പാ, വന്ദ്യ റമ്പാച്ചൻമാർ, വൈദീകർ, സഭാ വർക്കിങ് കമ്മിറ്റി - മാനേജിങ് കമ്മിറ്റി അം?ഗങ്ങൾ തുടങ്ങി നിരവധിപേർ ചടങ്ങിൽ സംബന്ധിച്ചു. ഇടപ്പള്ളി ഒബ്റോൺമാളിന് എതിർവശമുള്ള സുരഭി റോഡിലാണ് സെന്റർ സ്ഥിതി ചെയ്യുന്നത്. ഫാ.സൈമൺ ജോസഫിനാണ് പ?ബ്ലിക് റിലേഷൻസ് സെന്ററിന്റെ ചുമതല.

വേദപുസ്തകത്തിലെ സ്ത്രീ കഥാപാത്രങ്ങൾ



# യോഖേബെദ്




## സിസ്റ്റർ മേരി OSM
(ബേത്‌ലഹേം ദയറ കിഴക്കമ്പലം)


ബൈബിളിൽ വേണ്ടത്ര ശ്രദ്ധ കിട്ടാതെ പോയ ഒരു ശ്രേഷ്ഠ വ്യക്തിത്വത്തിന്റെ ഉടമയാണ് ഇസ്രായേലിന്റെ വലിയ പ്രവാചകനായ മോശയുടെ അമ്മയായ യോഖേബെദ്. അവൾ മോശയുടെ ജീവിതത്തിൽ ഒരു നിർണായക പങ്ക് വഹിച്ചു. മറ്റ് ബൈബിൾ വ്യക്തികളെപ്പോലെ വ്യാപകമായി രേഖപ്പെടുത്തിയിട്ടില്ലെങ്കിലും അവളുടെ കഥ അവളുടെ സ്വഭാവം, വിശ്വാസം, ധൈര്യം, സ്നേഹം എന്നിവയെക്കുറിച്ചുള്ള വിലപ്പെട്ട ഉൾക്കാഴ്ചകൾ നൽകുന്നു.

**1. ദൈവത്തോടുള്ള വിശ്വസ്തത**

യോഖേബെദിന്റെ ഏറ്റവും പ്രധാനപ്പെട്ട സ്വഭാവഗുണങ്ങളിലൊന്ന് ദൈവത്തിലുള്ള അവളുടെ അചഞ്ചലമായ വിശ്വാസമാണ്. ഇസ്രായേല്യർ ഈജിപ്തിൽ അടിമകളായിരുന്ന ഒരു കാലഘട്ടത്തിലാണ് അവൾ ജീവിച്ചിരുന്നത്, എല്ലാ എബ്രായ ആൺകുട്ടികളെയും വധിക്കാൻ ഫറവോൻ ഉത്തരവിട്ടിരുന്നു. ഈ അപകടകരമായ കൽപ്പന ഉണ്ടായിരുന്നിട്ടും, തന്റെ മകനായ മോശയ്ക്കു വേണ്ടി ദൈവത്തിന് ഒരു പദ്ധതിയുണ്ടെന്ന് യോഖേബെദ് വിശ്വസിച്ച് അതിനായി പ്രവർത്തിച്ചു. ദൈവം തന്റെ മകനെ സംരക്ഷിക്കുമെന്ന് അവൾക്ക് ഉറപ്പുണ്ടായിരുന്നു, അത് അവന്റെ ജീവൻ രക്ഷിക്കാൻ നിർണായക നടപടികൾ സ്വീകരിക്കാൻ അവളെ പ്രേരിപ്പിച്ചു.

പുറപ്പാട് 2:1–10–ൽ, യോഖേബെദ് മോശയുടെ ജനനത്തിനുശേഷം മൂന്ന് മാസത്തേക്ക് ഫറവോന്റെ കല്പനയെ ഭയന്ന് അവനെ ഒളിപ്പിച്ചു. മോശയെ ഒളിപ്പിക്കാൻ കഴിയാതെ വന്നപ്പോൾ, ദൈവം മകനെ സുരക്ഷിതമായി സൂക്ഷിക്കുമെന്ന് വിശ്വസിച്ചുകൊണ്ട് അവൾ അവനെ ഒരു ഞാങ്ങണയുടെ പെട്ടകത്തിൽ കിടത്തി നൈൽ നദിയിൽ ഒഴുക്കിവിട്ടു. ദൈവത്തിന്റെ പരമാധികാരത്തിലുള്ള ആഴമായ ആശ്രയത്വവും തന്റെ കുടുംബത്തിനുവേണ്ടി അവൻ ഇടപെടുമെന്ന വിശ്വാസവും അവളുടെ പ്രവൃത്തിയിൽ പ്രകടമാകുന്നു.

**2. ധൈര്യവും ആത്മത്യാഗവും**

രാജാവിന്റെ കൽപ്പനയെ ധിക്കരിക്കുകയും തന്റെ കുട്ടിയെ സംരക്ഷിക്കാൻ അപകടസാധ്യതകൾ ഏറ്റെടുക്കുകയും ചെയ്യാനുള്ള അവളുടെ സന്നദ്ധതയിൽ യോഖേബെദിന്റെ ധൈര്യം പ്രകടമാണ്. ഏതൊരു എബ്രായ അമ്മയ്ക്കും തന്റെ മകനെ ജീവനോടെ നിലനിർത്തുന്നത് അപകടകരമായിരുന്നു, എന്നാൽ അനന്തരഫലങ്ങളെക്കുറിച്ചുള്ള അവളുടെ ഭയത്തേക്കാൾ ശക്തമായിരുന്നു യോഖേബെദിന്റെ ദൈവ കരുതലിലുള്ള വിശ്വാസവും ദൃഢനിശ്ചയവും. ഈജിപ്ഷ്യൻ അധികാരികൾക്ക് കുട്ടിയെ കണ്ടെത്തി കൊണ്ടുപോകാൻ കഴിയുമെന്ന് അറിഞ്ഞുകൊണ്ട്, തന്റെ മകനെ നദിയിൽ ഒരു കൊട്ടയിൽ കിടത്തുന്നതിന് ധൈര്യമുള്ള ഒരു ഹൃദയം ആവശ്യമായിരുന്നു.

മാത്രമല്ല, തന്റെ മകനെ ദൈവത്തിന്റെ പരിചരണത്തിൽ ഏൽപ്പിക്കാനുള്ള അവളുടെ തീരുമാനത്തിൽ യോഖേബെദിന്റെ ആത്മത്യാഗം പ്രകടമാണ്. മോശയെ ഇനി തന്റെ വീട്ടിൽ വളർത്താൻ അവൾക്ക് കഴിയില്ലെങ്കിലും, മോശയെക്കുറിച്ചുള്ള ദൈവത്തിന്റെ ഉദ്ദേശ്യം അവളുടെ സ്വന്തം മാതാവ് എന്ന നിലയിൽ തനിക്കുള്ള ആഗ്രഹങ്ങളെക്കാൾ വലുതാണെന്ന് അവൾ തിരിച്ചറിഞ്ഞു. മോശയെ വിട്ടയച്ചതിലൂടെ, അവൾ അവനെ ദൈവഹിതത്തിന് സമർപ്പിക്കുകയായിരുന്നു.

**3. സംരക്ഷണാത്മകയും സ്നേഹനിധിയുമായ അമ്മ**

മോശയെ നദിയിൽ ഒഴുക്കാൻ തയ്യാറായിട്ടും, യോഖേബെദ് ഒരിക്കലും അവനെ പരിപാലിക്കുന്നത് നിർത്തിയില്ല. ഫറവോന്റെ മകൾ ഞാങ്ങണയുടെ പെട്ടകം കണ്ടെത്തിയതിനുശേഷവും അവളുടെ പ്രവൃത്തികളിൽ മകനോടുള്ള സ്നേഹം കാണാം. നൈൽ നദിയിൽ പൊങ്ങിക്കിടക്കുന്ന ഞാങ്ങണയുടെ പെട്ടകം യോഖേബെദിന്റെ മകളായ മിര്യാം എങ്ങനെ നിരീക്ഷിച്ചുവെന്നും ഫറവോന്റെ മകൾ കുട്ടിയെ കണ്ടെത്തിയപ്പോൾ, മിര്യാം സമീപിച്ച് കുഞ്ഞിനായി ഒരു എബ്രായ സ്ത്രീയെ കണ്ടെത്താൻ വാഗ്ദാനം ചെയ്തതായും കഥ വിവരിക്കുന്നു. ഇത് മൂലം യോഖേബെദിന് മോശയെ അവന്റെ ആദ്യകാലങ്ങളിൽ പരിപാലിക്കാൻ കഴിഞ്ഞു. ഫറവോന്റെ മകൾക്ക് മുന്നിൽ എത്തുന്നതിന് മുമ്പ് അവൻ സുരക്ഷിതമായ അന്തരീക്ഷത്തിൽ വളർത്തപ്പെടുന്നുവെന്ന് ഉറപ്പാക്കി.

മോശയുടെ ശൈശവാവസ്ഥയിൽ പോലും അവളുടെ സംരക്ഷണ സ്വഭാവം അവസാനിച്ചില്ല. മിര്യാമിനെ, ഫറവോന്റെ മകളെ സമീപിക്കാൻ അനുവദിച്ച യോഖേബെദിന്റെ തീരുമാനം ധീരമായത് മാത്രമല്ല, മോശയുടെ ഭാവിയെക്കുറിച്ചുള്ള ആശങ്കയും ഇവിടെ പ്രകടമാണ്.

**4. ജ്ഞാനിയും സമർത്ഥയും**

യോഖേബെദ് സാഹചര്യം കൈകാര്യം ചെയ്ത രീതിയിൽ ഗണ്യമായ ജ്ഞാനവും സാമർത്ഥ്യവും പ്രകടിപ്പിച്ചു. തന്റെ മകന്റെ മരണഭീഷണി നേരിട്ടപ്പോൾ, അവൾ പരിഭ്രാന്തയായില്ല. പകരം, തന്റെ അറിവ് തന്റെ നേട്ടത്തിനായി ഉപയോഗിച്ച് മോശയെ രക്ഷിക്കാൻ അവൾ പ്രായോഗിക നടപടികൾ സ്വീകരിച്ചു. വെള്ളം കയറാത്ത ഒരു ഞാങ്ങണയുടെ പെട്ടകത്തിൽ മോശയെ പൊങ്ങിക്കിടക്കാൻ അനുവദിച്ചുകൊണ്ട്, നദിയുടെ അപകടങ്ങളിൽ നിന്ന് അവൻ സുരക്ഷിതനാണെന്ന് അവൾ ഉറപ്പാക്കി. അവളുടെ ശ്രദ്ധാപൂർവ്വമായ ആസൂത്രണവും സംഭവത്തിന് സാക്ഷിയാകാൻ മകളെ ഉപയോഗിച്ചതും തന്ത്രപരമായ നടപടികളായിരുന്നു, അത് ഒടുവിൽ മോശയെ അമ്മയുടെ പരിചരണത്തിലേക്ക് തിരികെ കൊണ്ടുവന്നു.

കൂടാതെ, മിര്യാമിലൂടെ ഫറവോന്റെ മകളെ എങ്ങനെ സമീപിക്കാം എന്നതുൾപ്പെടെ, ഈജിപ്തിലെ സങ്കീർണ്ണമായ സാമൂഹികവും രാഷ്ട്രീയവുമായ അവസ്ഥകളെ മറികടക്കാനുള്ള യോഖേബെദിന്റെ കഴിവ് അവളുടെ ബുദ്ധിശക്തിയും ദീർഘവീക്ഷണവും പ്രകടമാക്കുന്നു. അവളുടെ പദ്ധതി വിജയിച്ചതിനാൽ മകന്റെ ജീവിതത്തിന്റെ ആദ്യ കാലങ്ങളിൽ അവനെ പരിചരിക്കാനും പരിപാലിക്കാനും അവൾക്ക് അനുവാദം ലഭിച്ചു.

**5. ദൈവത്തിന്റെ പദ്ധതി അനുസരിക്കുന്നു**

വലിയ വെല്ലുവിളികൾ നേരിടുമ്പോഴും ദൈവത്തിന്റെ മാർഗനിർദേശത്തോടുള്ള യോഖേബെദിന്റെ അനുസരണം അവളുടെ പ്രവൃത്തികളിൽ പ്രകടമാണ്. മോശയെ ഞാങ്ങണയുടെ പെട്ടകത്തിലാക്കി നൈൽ നദിയിൽ ഉപേക്ഷിച്ചപ്പോൾ, പ്രശ്നത്തിനുള്ള മനുഷ്യന്റെ പരിഹാരം അസാധ്യമാണെന്ന് തോന്നിയിട്ടും, അവന്റെ ജീവൻ സംരക്ഷിക്കാനുള്ള കൽപ്പന അവൾ അനുസരിക്കുകയായിരുന്നു. ദൈവഹിതത്തെ ധിക്കരിച്ച് അവൾ കാര്യങ്ങൾ സ്വന്തം കൈകളിലേക്ക് എടുത്തില്ല, പകരം മോശയെ ദൈവത്തിന്റെ കരുതലിൽ ഏൽപ്പിച്ചു.

പിന്നീട്, ഫറവോന്റെ മകൾ മോശയെ ദത്തെടുത്തപ്പോൾ, അവന്റെ ജീവിതത്തിൽ യോഖേബെദിന്റെ പങ്ക് അവസാനിച്ചില്ല. ദൈവത്തിന്റെ സമയനിഷ്ഠ പാലിച്ചാണ് മോശയെ അവന്റെ ശൈശവാവസ്ഥയിൽ തന്നെ പരിപാലിക്കാൻ അവൾക്ക് കഴിഞ്ഞത്. മനസ്സിലാക്കാൻ പ്രയാസമായിരുന്നപ്പോഴും, ദൈവത്തിന്റെ പദ്ധതിയോടുള്ള അവളുടെ അനുസരണം, മോശയ്ക്കും ഒടുവിൽ ഇസ്രായേല്യർക്കും വേണ്ടിയുള്ള ദൈവത്തിന്റെ വലിയ ഉദ്ദേശ്യങ്ങൾ നിറവേറ്റുന്നതിൽ ഒരു അനിവാര്യ ഘടകമായിരുന്നു.

**6. പ്രാർത്ഥനയും ഭക്തിയും**

തിരുവെഴുത്തുകളിൽ യോഖേബെദിന്റെ പ്രാർത്ഥനാ ജീവിതത്തെക്കുറിച്ച് നേരിട്ട് പരാമർശമില്ലെങ്കിലും, ബൈബിളിലെ മറ്റ് വിശ്വാസികളായ സ്ത്രീകളെ പോലെ, അവൾ പ്രാർത്ഥനാനിരതയായ ഒരു സ്ത്രീയായിരുന്നുവെന്ന് തോന്നുന്നു. ദൈവത്തിലുള്ള അവളുടെ ആഴമായ വിശ്വാസവും അവന്റെ പരമാധികാരത്തിലുള്ള വിശ്വാസവും സൂചിപ്പിക്കുന്നത്, അത്തരമൊരു അപകടകരമായ സാഹചര്യത്തിൽ മാർഗനിർദ്ദേശത്തിനും ശക്തിക്കും വേണ്ടി യോഖേബെദ് ദൈവത്തിലേക്ക് തിരിയുമായിരുന്നു എന്നാണ്. വിവരണത്തിലുടനീളം, അവൾ നിരന്തരം ദൈവഹിതത്തെ ആശ്രയിക്കുന്ന മനോഭാവമാണ് പ്രകടിപ്പിക്കുന്നത്.

തന്റെ കുടുംബത്തോടും ദൈവത്തോടുമുള്ള അവളുടെ ഭക്തി, പിന്നീട് ഇസ്രായേല്യരെ അടിമത്തത്തിൽ നിന്ന് മോചിപ്പിക്കുന്ന ഒരു നേതാവായി - വലിയ പ്രവാചകനായി മോശയെ വളർത്തിയതിൽ അനിവാര്യമായിരുന്നു. ഫറവോന്റെ മുമ്പാകെ നിൽക്കാനും എബ്രായ ജനതയുടെ മോചനം ആവശ്യപ്പെടാനുമുള്ള മോശയുടെ വിശ്വാസവും ധൈര്യവും തീർച്ചയായും അദ്ദേഹത്തിന്റെ ആദ്യകാല പരിശീലനത്താൽ സ്വാധീനിക്കപ്പെട്ടു, അതിൽ അദ്ദേഹത്തിന്റെ അമ്മയുടെ സ്വാധീനവും ദൈവഭക്തിയും അനിവാര്യ ഘടകങ്ങൾ ആയിരുന്നു

**7. വിശ്വസ്തതയുടെ ഒരു പൈതൃകം**

കുടുംബത്തോടുള്ള അവളുടെ ഭക്തിയിൽ മാത്രമല്ല, ദൈവത്തിന്റെ പദ്ധതിയിലുള്ള അവളുടെ വിശ്വാസത്തിലും യോഖേബെദിന്റെ പാരമ്പര്യം വിശ്വസ്തതയുടെതാണ്. എബ്രായ ജനതയുടെ വിമോചകനായി വളർന്ന മോശയുടെ രക്ഷയിൽ അവൾ ഒരു പ്രധാന പങ്ക് വഹിച്ചു. അമ്മയുടെ വിശ്വാസവും പ്രവൃത്തിയും ഇല്ലായിരുന്നെങ്കിൽ, മോശയുടെ ജീവിതവും പുറപ്പാടും വളരെ വ്യത്യസ്തമായിരുന്നിരിക്കാം. ആദ്യകാലങ്ങളിൽ മോശയെ വളർത്തിയതിൽ യോഖേബെദ് കാണിച്ച വിശ്വസ്തത പിന്നീടുള്ള ജീവിതത്തിൽ അദ്ദേഹത്തിന്റെ നേതൃത്വത്തിന് അടിത്തറ പാകി.

അവളുടെ പാരമ്പര്യം അവളുടെ കുട്ടികളിലൂടെയും തുടരുന്നു. യോഖേബെദ് മോശയുടെ മാത്രമല്ല, അഹരോന്റെയും മിര്യാമിന്റെയും അമ്മയായിരുന്നു. അവളുടെ മൂന്ന് കുട്ടികളും ഇസ്രായേലിന്റെ ചരിത്രത്തിൽ നിർണായക പങ്കുവഹിച്ചു. അഹരോൻ ആദ്യത്തെ മഹാപുരോഹിതനായി, മിര്യാം ഇസ്രായേലിലെ സ്ത്രീകളെ നയിക്കാൻ സഹായിച്ച ഒരു പ്രവാചകിയായിരുന്നു. യോഖേബെദിന്റെ കുട്ടികളിൽ അവളുടെ സ്വാധീനം ആഴമേറിയതായിരുന്നു, അവളുടെ വിശ്വാസം തലമുറകളിലൂടെ കൈമാറ്റം ചെയ്യപ്പെട്ടു.

സ്വന്തം നിയന്ത്രണത്തിന്റെ പ്രത്യക്ഷ സുരക്ഷയിലല്ല, ദൈവത്തിൽ ആശ്രയിക്കാനുള്ള കഠിനമായ തീരുമാനമെടുത്ത, മാനസികമായും ആത്മീയമായും അഗാധമായ ശക്തിയുള്ള ഒരു സ്ത്രീയായിരുന്നു യോഖേബെദ്. അവൾ പ്രാഥമിക ശ്രദ്ധാകേന്ദ്രമല്ലെങ്കിൽ പോലും മോശയുടെ ആദ്യകാലങ്ങളിലെ ജീവിതത്തിലുടനീളം അവളുടെ ശാന്തമായ ശക്തിയും അഗാധമായ വിശ്വാസവും പ്രകടമാണ്.

പുരുഷന്മാർ സമൂഹത്തിന് നൽകിയ സംഭാവനകളെ വിലമതിച്ചിരുന്ന ഒരു സംസ്കാരത്തിൽ, ബൈബിളിലെ സ്ത്രീകളുടെ ശക്തിക്ക് യോഖേബെദിന്റെ സ്വാധീനം ഒരു തെളിവാണ്. ലളിതമാണെങ്കിലും, അവളുടെ പ്രവർത്തനങ്ങൾ ഇസ്രായേലിന്റെ വിമോചനത്തിന് അടിത്തറ പാകി എന്ന് നിസംശയം പറയാൻ സാധിക്കും. മോശയുടെ ജീവിതത്തിലും ഇസ്രായേലിന്റെ ചരിത്രത്തിലും അവളുടെ പങ്ക് നിർണായകവും പകരം വയ്ക്കാനാവാത്തതുമായിരുന്നു.

മോശയുടെ അമ്മയായ യോഖേബെദ് വിശ്വാസം, ധൈര്യം, ജ്ഞാനം, ആത്മത്യാഗം എന്നിവയുടെ പ്രചോദനാത്മകമായ ഒരു ഉദാഹരണമാണ്. അങ്ങേയറ്റത്തെ അപകടത്തെ അഭിമുഖീകരിച്ചിട്ടും, തന്റെ കുട്ടിയുടെ ജീവിതത്തിൽ ദൈവത്തെ വിശ്വസിച്ച ഒരു അമ്മയുടെ കഥയാണ് അവരുടെ ജീവിതം. മോശ, അഹറോൻ, മിര്യാം എന്നിവരിലൂടെയും അവൾ അവരിൽ പകർന്നുനൽകിയ വിശ്വാസത്തിലൂടെയും അവളുടെ പാരമ്പര്യം നിലനിൽക്കുന്നു. പ്രയാസകരമായ സാഹചര്യങ്ങളിൽപ്പോലും, ദൈവത്തിന്റെ പദ്ധതിയിലുള്ള വിശ്വാസവും ആശ്രയവും അസാധാരണമായ ഫലങ്ങളിലേക്ക് നയിക്കുമെന്ന് യോഖേബെദിന്റെ ജീവിതം നമ്മെ ഓർമ്മിപ്പിക്കുന്നു.

# 'സഹോദരൻ' പദ്ധതിയുടെ മൂന്നാം വാർഷികം ഡോ. സി. വി. ആനന്ദബോസ് ഉദ്ഘാടനം ചെയ്തു

കോട്ടയം : മറ്റുള്ളവരുടെ വേദനകളിൽ പങ്കുചേർന്ന് അവരെ സഹായിക്കുക എന്നതാണ് ക്രിസ്തുവും, ബുദ്ധനും പകർന്നു നൽകിയ ദർശനമെന്ന് പശ്ചിമ ബംഗാൾ ഗവർണർ ഡോ. സി. വി ആനന്ദബോസ്. സഹോദരൻ എന്ന ജീവകാരുണ്യപദ്ധതിയിലൂടെ മലങ്കര ഓർത്തഡോക്സ് സഭയും,പരിശുദ്ധ കാതോലിക്കാ ബാവായും ആ ദർശനത്തെ പൂർണതയിലെത്തിച്ചു. മലങ്കര ഓർത്തഡോക്സ് സഭയുടെ ജീവകാരുണ്യ പദ്ധതിയായ സഹോദരന്റെ മൂന്നാം വാർഷികം കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമനയിൽ ഉദ്ഘാടനം ചെയ്ത് സംസാരിക്കുകയായിരുന്നു ഗവർണർ.

മൂന്നാം വാർഷിക ആഘോഷത്തിന്റെ ഭാ?ഗമായി സഭയുടെ അഖില മലങ്കര മർത്തമറിയം വനിതാ സമാജം പ്രവർത്തകർ സഹോദരിക്ക് ഒരു തരി പൊന്ന് എന്ന പദ്ധതിയിലൂടെ ഒരു കോടി നാൽപ്പത് ലക്ഷം രൂപ സമാഹരിച്ചിരുന്നു. സ്ത്രീശക്തി വിചാരിച്ചാൽ ഒന്നും അസാധ്യമല്ല എന്നതിന്റെ തെളിവാണിത്. ഈ ദൗത്യം നിറവേറ്റിയ സ്ത്രീജനങ്ങളെ അഭിനന്ദിക്കുന്നതായും ഗവർണർ പറഞ്ഞു. സാമ്പത്തിക ബുദ്ധിമുട്ട് നേരിടുന്ന 100 വനിതകൾക്ക് 1 ലക്ഷം രൂപ നൽകാൻ വേണ്ടിയാണ് 1 കോടി രൂപയുടെ ധനശേഖരണം നടത്തിയത്.എന്നാൽ ഇതിലേക്കായി 110 അപേക്ഷകൾ ലഭിച്ചിരുന്നു. ഈ 110 പേർക്കും സഹായം നൽകുമെന്ന് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാബാവാ തന്റെ അധ്യക്ഷപ്രസംഗത്തിൽ പ്രഖ്യാപിച്ചു. ആത്മീയത എന്നത് സാഹോദര്യത്തിൽ അടിസ്ഥാനപ്പെട്ടതാണ്. സാഹോദര്യമുള്ളിടത്ത് ആത്മീയതയുണ്ട്. നമ്മൾ ആഗ്രഹിക്കുന്ന കാര്യങ്ങൾ മറ്റുള്ളവർക്കും കൂടി ചെയ്ത് കൊടുക്കാൻ ശ്രമിച്ചാൽ സമൂഹത്തിൽ തുല്യത വരും. അത്തരം വീക്ഷണത്തിലേക്ക് സഭയും, സമൂഹവും മാറണമെന്നും പരിശുദ്ധ കാതോലിക്കാബാവാ പറഞ്ഞു.

മലങ്കര ഓർത്തഡോക്സ് സഭ സമൂഹത്തിൽ നടത്തുന്ന സാമൂഹിക ഇടപെടലുകൾ പരി?ഗണിച്ച് പശ്ചിമബംഗാൾ ഗവർണറുടെ എക്സലൻസ് അവാർഡ് സഭയ്ക്ക് സമ്മാനിക്കുന്നതായി ഗവർണറുടെ എ.ഡി.സി. മേജർ കുമാർ പ്രഖ്യാപിച്ചു. 1 ലക്ഷം രൂപയും പ്രശസ്തി പത്രവും അടങ്ങുന്ന പുരസ്ക്കാരം പരിശുദ്ധ കാതോലിക്കാബാവക്ക് ഡോ. സി. വി. ആനന്ദബോസ് സമ്മാനിച്ചു. വിവാഹധനസഹായത്തിന്റെ ചെക്ക് പെൺകുട്ടികൾക്ക് വേണ്ടി ഫാ. ജോൺ ശങ്കരത്തിൽ കോർഎപ്പിസ്ക്കോപ്പാ ഗവർണറിൽ നിന്ന് ഏറ്റുവാങ്ങി.

ആർദ്ര ചാരിറ്റബിൾ ട്രസ്റ്റ് മണവാട്ടിക്കൊരു പുടവ എന്ന പദ്ധതിയിലൂടെ ശേഖരിച്ച 100 വിവാഹ സാരികൾ മർത്തമറിയം സമാജം മാവേലിക്കര ഭദ്രാസന സെക്രട്ടറിയും മുതിർന്ന അംഗവുമായ മേരി വർഗീസ് ഗവർണറിൽ നിന്ന് ഏറ്റുവാങ്ങി. പരിശുദ്ധ കാതോലിക്കാബാവായുടെ 76-ാം ജൻമദിനത്തോട് അനുബന്ധിച്ചുള്ള പിറന്നാൾ കേക്ക് ചടങ്ങിൽ പരിശുദ്ധ ബാവായും, ഗവർണറും ചേർന്ന് മുറിച്ചു. സഹോദരൻ പദ്ധതിയുടെ സുവനീർ ഗവർണർ പ്രകാശനം ചെയ്തു. ഡോ. സി. വി. ആനന്ദബോസിന്റെ പുസ്തകങ്ങളായ ഞാറ്റുവേല, പുത്തനാട്ടം എന്നിവയുടെ പ്രകാശനകർമ്മവും വേദിൽ നടന്നു.

സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്ത ചടങ്ങിന് സ്വാഗതം ആശംസിച്ചു. യാക്കോബ് റമ്പാൻ പ്രവർത്തന റിപ്പോർട്ട് അവതരിപ്പിച്ചു. തിരുവഞ്ചൂർ രാധാകൃഷ്ണൻ എംഎൽഎ, ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ എന്നിവർ ആശംസകൾ നേർന്നു. അസോസിയേഷൻ സെക്രട്ടറി ബിജു ഉമ്മൻ നന്ദി രേഖപ്പെടുത്തി. വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, അൽമായ ട്രസ്റ്റി റോണി വർഗീസ് ഏബ്രഹാം എന്നിവർ വേദിയിൽ സന്നിഹിതരായിരുന്നു.



# വാങ്ങിപ്പോയ വൈദീകരുടെ ഞായർ

## (കൊഹനെ ഞായർ)

### വി. മത്തായി 24: 42-51

### ഫാ. മോൻസി ഫിലിപ്പ്

വാങ്ങിപ്പോയ സകല വൈദികരേയും ഓർക്കുന്ന ഞായർ (കൊഹനെ). വലിയ നോമ്പിലേയ്ക്ക് പ്രവേശിക്കുന്നതിന് മുമ്പ് കാലത്തിന്റെ പിന്നാമ്പുറങ്ങളിലേയ്ക്ക് ഒരു തിരിഞ്ഞുനോട്ടം. രണ്ട് ഞായറാഴ്ചകളിലായി വാങ്ങിപ്പോയ വൈദീകരേയും, സകല വാങ്ങിപ്പോയവരേയും ഓർക്കുന്നു. അതിൽ വാങ്ങിപ്പോയ വൈദികരേയും ഓർക്കുന്ന ദിനം. ദൈവത്താൽ അഭിഷേകം ചെയ്യപ്പെട്ടവരും, ദൈവഹിതത്തിനായി വിളിക്കപ്പെട്ടവരും, ദൈവത്തിനായി വിളിക്കപ്പെട്ടവരും. കൂദാശാനുഷ്ഠാനങ്ങളാൽ സൃഷ്ടി മുഴുവനും വേണ്ടിയും പരിശുദ്ധ സഭയ്ക്ക് വേണ്ടിയും പരിശുദ്ധാത്മ കൃപകൾ പകർന്നു കൊടുക്കുവാൻ ഉപകരണങ്ങളായി തീർന്നവരായ വാങ്ങിപ്പോയ വൈദികരെ ഓർത്ത് അവർക്ക് വേണ്ടി ദൈവസന്നിധിയിൽ പ്രത്യേകമായി അപേക്ഷിക്കുകയും അവരുടെ മദ്ധ്യസ്ഥത യാചിക്കുകയും ചെയ്യുന്ന ഞായർ.

**ആരാണ് പുരോഹിതൻ**

പുരോഹിതനെന്നാൽ "പുരസ്" + 'ഹിതൻ' 'പുരസ്' എന്നാൽ 'മുമ്പിൽ', 'ഹിതം' എന്നാൽ വയ്ക്കപ്പെട്ടത്. പുരോഹിതൻ എന്നാൽ മുമ്പിൽ വയ്ക്കപ്പെട്ടവൻ, മുമ്പിൽ നിൽക്കുന്നവൻ, മുമ്പോട്ടു നയിക്കുന്നവൻ എന്നൊക്കെ അർത്ഥതലകൾ. പുരോഹിതൻ പാലം പണിയുന്നവനെന്നും അർത്ഥമുണ്ട്. ദൈവവും മനുഷ്യനും തമ്മിലുള്ള പാലം പണിയുന്നവൻ. മനുഷ്യനെ ദൈവസന്നിധിയിലേക്ക് നയിക്കുകയും സ്വയം ദൈവീക സംസർഗ്ഗത്തിലേയ്ക്ക് ഗമിക്കുകയും ചെയ്യുന്നവനാണ് പുരോഹിതൻ. പുരോഹിതശുശ്രൂഷ ദൈവത്തിന്റെ പ്രത്യേക വിളിയും തിരഞ്ഞെടുപ്പുമാണ്.

"മാതാപിതാക്കൾ നമുക്കു ഈ ലോകത്തിലേക്ക് ജന്മം നൽകുന്നു. പുരോഹിതനാകട്ടെ നിത്യജീവിതത്തിലേക്ക് നമ്മെ ജനിപ്പിക്കുന്നു."

- വി. ജോൺ ക്രിസോസ്റ്റം

കൂദാശകളെ പരികർമ്മം ചെയ്തുകൊണ്ട് ജനത്തെ വിശുദ്ധീകരിക്കാൻ വേണ്ടി ദൈവം പൗരോഹിത്യം ഏർപ്പെടുത്തി. കൂദാശാനുഷ്ഠാനത്തിലൂടെ വിശ്വാസികളെ ദൈവസന്നിധിയിലണച്ച് അനുഗ്രഹങ്ങളെ പകർന്നു കൊടുക്കാനുള്ള ചുമതല പുരോഹിതനുണ്ട്.

"മാനവസമുദായത്തിൽ മശിഹായെ വഹിക്കുന്നതിനും മശിഹാ തന്നെയായി കൂദാശാപരമായി പ്രവർത്തിക്കുന്നതിനും മശിഹായുടെ പ്രവർത്തികൾ പിൻതുടരുന്നതിനും ദൈവം പുരോഹിതനു അധികാരം കൊടുത്തു."

- വി. ജോൺ ക്രിസോസ്റ്റം

"ബിഷപ്പ് ചോദിച്ചു. Why do you bocome a priest? വിശുദ്ധനായ സന്യാസി പറഞ്ഞു. Just to become a donkey. കഴുതയാകാൻ. പുൽക്കൂടു കാക്കാനും, രക്ഷകനെ സംവഹിക്കാനും കഴിയുന്ന കഴുത."

നമ്മെ ദൈവത്തിലേക്ക് നയിക്കുന്ന, നയിച്ച, നമുക്കുവേണ്ടി ദൈവസന്നിധിയിൽ മദ്ധ്യസ്ഥതയണയ്ക്കുന്ന വാങ്ങിപ്പോയ വൈദീകരെ ഓർക്കാം. പ്രാർത്ഥിക്കാം. മദ്ധ്യസ്ഥത യാചിക്കാം.

ഇന്നത്തെ വേദഭാഗം വി. മത്തായി 24:42-51

കർത്താവിന്റെ രണ്ടാം വരവ് സംബന്ധിച്ചുള്ള പരാമർശമാണ് ഈ വേദഭാഗത്തിന്റെ പ്രധാന ചിന്ത. യേശുതമ്പുരാൻ തന്റെ രണ്ടാമത്തെ വരവ് കൃത്യമായ സമയത്തെക്കുറിച്ച് പ്രതിപാദിക്കുന്നില്ല. കർത്താവിന്റെ വരവിന് എങ്ങനെ ഒരുങ്ങണം എന്ന് യേശുതമ്പുരാൻ പ്രസ്താവിക്കുന്ന ഭാഗം. അതിനായി ഉണർന്നും, ഒരുങ്ങിയും ഇരിക്കാൻ ക്രിസ്തു പഠിപ്പിക്കുന്നു. ബുദ്ധിയുള്ള ദാസനും, ബുദ്ധിഹീനനായ ദാസനും ലഭിക്കുന്ന അനുഭവങ്ങൾ വ്യത്യസ്തങ്ങളാണെന്നും ഓർമ്മിപ്പിക്കുന്നു. ബുദ്ധിമാനായ ദാസൻ ഭാഗ്യവാനും, ബുദ്ധിഹീനനായ ദാസൻ കപടഭക്തിക്കാരുടെ കൂട്ടത്തിൽ ചേർക്കപ്പെടും എന്ന് വിവക്ഷിക്കുന്ന വേദഭാഗം. ആദ്ധ്യാത്മിക ജീവിതത്തിന്റെ ലക്ഷ്യം കർത്താവിന്റെ രണ്ടാം വരവിനായി നോക്കിപ്പാർക്കുക എന്നതാണ്. ഇതാണ് വേദഭാഗ ഇതിവൃത്തം.

വേദഭാഗചിന്തകൾ

**1. നാഴിക അറിയാത്തതിനാൽ - ഉണർന്നും, ഒരുങ്ങിയും**

വി. മത്തായി 24: 42-44

"നിങ്ങളുടെ കർത്താവ് ഏതു ദിവസത്തിൽ വരുന്നു എന്നു നിങ്ങൾ അറിയായ്കകൊണ്ട് ഉണർന്നിരിപ്പിൻ. കള്ളൻ വരുന്ന യാമം ഇന്നതെന്നു വീട്ടുടയവൻ അറിഞ്ഞു എങ്കിൽ അവൻ ഉണർന്നിരിക്കയും തന്റെ വീട് തുരക്കുവാൻ സമ്മതിക്കാതിരിക്കയും ചെയ്യും എന്നു അറിയുന്നുവല്ലോ. അങ്ങനെ നിങ്ങൾ നിനയ്ക്കാത്ത നാഴികയിൽ മനുഷ്യപുത്രൻ വരുന്നതുകൊണ്ടു നിങ്ങളും ഒരുങ്ങിയിരിപ്പിൻ."

കർത്താവിന്റെ രണ്ടാമത്തെ നാഴിക എപ്പോൾ എന്ന് നിശ്ചയം ഇല്ലാത്തതിനാൽ ക്രിസ്തു ഓർമ്മിപ്പിക്കുന്നു.

**1. ഉണർന്നിരിക്കണം:**

ആത്മീയമായി ഉണർന്നിരിക്കുവാനാണ് ക്രിസ്തു 'ഉണർന്നിരിപ്പിൻ' എന്നതുകൊണ്ട് പ്രബോധിപ്പിക്കുന്നത്. ആത്മികമായി ഉണർന്നിരിക്കുന്നു എന്നു പറയുമ്പോഴും യോനയെപ്പോലെ കപ്പലിന്റെ അടിത്തട്ടിൽ ശാന്തമായി ഉറങ്ങുന്ന അനുഭവമാണ് ക്രൈസ്തവരുടെ ഇടയിൽ കാണുന്നത്. "ഉറങ്ങുന്നവരെ ഉണർത്താം എന്നാൽ ഉറക്കം നടിക്കുന്നവരെയോ?" സാധ്യമല്ല. അനുതാപമില്ലാതെ പാപാവസ്ഥയിൽ സുബോധമില്ലാത്ത അനുഭവങ്ങൾ. കർത്താവിന്റെ വരവിനായി നാം ഉണർന്നിരിക്കണം. അവന്റെ വരവ് എപ്പോൾ എന്നത് ചോദ്യം മാത്രമാണ്. എന്നാൽ അത് സമീപമാണെന്ന ബോധ്യം ഉണ്ടാകണം. ഉണർന്നിരിക്കുന്ന ജീവിതം അനുഗ്രഹിക്കപ്പെട്ടതാകുന്നു. ഉണർവ്വോടിരിക്കേണ്ടതിന്റെ ആവശ്യം, ചില ഓർമ്മപ്പെടുത്തലുകൾ:

1. കർത്താവിന്റെ വരവിനായി - വി. മത്തായി 24: 42, 25:13
2. പരീക്ഷയിൽ അകപ്പെടാതിരിപ്പാൻ - വി. മർക്കോസ് 13:37
3. വരാനുള്ള പ്രതികൂലങ്ങളിൽനിന്നു രക്ഷപ്പെടുവാൻ - (വി. ലൂക്കോസ് 21:36, അപ്പോ. പ്ര. 20:31, 1 തെസ്സ 5:6)

ഉണർവ്വുള്ളവൻ ചെയ്യേണ്ട കാര്യങ്ങൾ വി. പൗലോസ് ശ്ലീഹാ പ്രബോധിപ്പിക്കുന്നത് ഇപ്രകാരം (റോമർ 13:11-14)

1. ഇരുട്ടിന്റെ പ്രവൃത്തികൾ വിട്ടുകളയണം.
2. പ്രകാശത്തിന്റെ ആയുധവർഗ്ഗം ധരിക്കണം.
3. മര്യാദയായി നടക്കണം.
4. വെറുക്കൂത്ത്, മദ്യപാനം, ശയനമോഹം, ദുഷ്കാമം, പിണക്കം, അസൂയ എന്നിവ വിട്ടുമാറണം.
5. യേശുക്രിസ്തുവിനെ ധരിക്കണം.
6. ജഡമോഹങ്ങൾ ചിന്തിക്കരുത്.

**2. ഒരുങ്ങിയിരിക്കണം**

ക്രിസ്തുവിന്റെ വരവ് എപ്പോൾ വരുമെന്ന് അറിയാത്തതിനാൽ ഒരുങ്ങിയിരിക്കണം. ഒരുങ്ങിയിരുന്നില്ലെങ്കിൽ ഉണർന്നിരുന്നതുകൊണ്ടും, ഉണർന്നിരുന്നില്ലെങ്കിൽ ഒരുങ്ങിയതുകൊണ്ടോ പ്രയോജനമില്ല. സ്വർഗ്ഗരാജ്യം മണവാളനെ എതിരേൽപ്പാൻ വിളക്കു എടുത്തും കൊണ്ട് പുറപ്പെട്ട പത്തു കന്യകമാരുടെ ഉപമപോലെ. (വി. മത്തായി 25:1-13). പത്തുപേരും ഒരുങ്ങിയിരുന്നു. മണവാളനെ എതിരേൽക്കാൻ. എന്നാൽ അഞ്ചുപേർ വിളക്കും, എണ്ണയും കരുതി ഉണർന്നിരുന്നു. അഞ്ചുപേർ വിളക്കു കരുതി എന്നാൽ എണ്ണ കരുതാതെ ഉറങ്ങിയിരുന്നു.

ആത്മീകമായി വളരുവാൻ നമുക്കും ഉണർന്നും ഒരുങ്ങിയും ഇരിക്കാം. മറ്റുള്ളവർക്ക് പ്രചോദനവും ആകാം.

"ഗാന്ധിജിയായി വേഷംകെട്ടാൻ എളുപ്പമാണ്. ഉള്ളത് അഴിച്ചുകളഞ്ഞാൽ മതി. ശരിയാണ്. നല്ല ക്രിസ്ത്യാനിയായി വേഷമിടാൻ എളുപ്പമാണ്. നമ്മുടെ ചില വേഷംകെട്ടലുകൾ അഴിച്ചു കളഞ്ഞാൽ മതി."

– കൽപ്പറ്റ നാരായണൻ (കവി)

**2. ദാസന്മാർ രണ്ടുതരം – വിശ്വസ്തരും, ദുഷ്ടരും**

വി. മത്തായി 24:45-51

ഈ ഭാഗത്ത് "തന്റെ വീട്ടുകാർക്ക് തക്കസമയത്തു ഭക്ഷണം കൊടുക്കേണ്ടതിന് ആക്കിവെച്ച വിശ്വസ്തനും ബുദ്ധിമാനും ആയ ദാസന്റെയും യജമാനൻ വരുവാൻ താമസിക്കുന്നു എന്നുകണ്ട് കൂട്ടുദാസന്മാരെ അടിക്കുന്ന: കുടിയന്മാരോട് കൂടെ തിന്നുകുടിക്കുന്ന ദുഷ്ടദാസനെയും കുറിച്ച് പ്രതിപാദിക്കുന്നു.

**ആരാണ് വിശ്വസ്ത ദാസൻ**

ദൈവീക കാര്യങ്ങളിൽ, ആരാധന കാര്യങ്ങളിൽ വെള്ളം ചേർക്കാത്തവൻ. ദൈവത്തോടും, ദൈവീക കാര്യങ്ങളും ഭംഗിയായി നിർവ്വഹിക്കുന്നവൻ, കല്പനകൾ പാലിക്കുന്നവൻ. വിശ്വസ്തദാസൻ.

1. വിശ്വസ്തനായിരിക്കണം – അത്യല്പത്തിൽ വിശ്വസ്തൻ അധികത്തിലും (ലൂക്കോസ് 16:10)

2. വിജ്ഞാനിയായിരിക്കണം.

"ആരും നിന്റെ യൗവ്വനം തുച്ഛീകരിക്കരുത്. വാക്കിലും, നടപ്പിലും, സ്നേഹത്തിലും, വിശ്വാസത്തിലും, നിർമ്മലതയിലും വിശ്വാസികൾക്ക് മാതൃകയായിരിക്കുക.

1 തിമോ. 4:12

**വിശ്വസ്ത ദാസന്റെ ചുമതല**

തന്റെ ഭവനക്കാർക്ക് തക്കകാലത്ത് ഭക്ഷണം കൊടുക്കുവാൻ – തക്കകാലത്ത് എന്നത് അതതു കാലത്ത് ആവശ്യമുള്ള പ്രകാരം.

**ക്രിസ്തുവിന്റെ വരവ് എപ്പോൾ വരുമെന്ന് അറിയാത്തതിനാൽ ഒരുങ്ങിയിരിക്കണം. ഒരുങ്ങിയിരുന്നില്ലെങ്കിൽ ഉണർന്നിരുന്നതുകൊണ്ടും, ഉണർന്നിരുന്നില്ലെങ്കിൽ ഒരുങ്ങിയതുകൊണ്ടോ പ്രയോജനമില്ല.**

"നിങ്ങൾ എന്നെ തിരഞ്ഞെടുത്തു എന്നല്ല, ഞാൻ നിങ്ങളെ തിരഞ്ഞെടുത്തു." (വി. യോഹ. 15:16)

1. നിങ്ങൾ ഫലം കായ്ക്കേണ്ടതിന്
2. നിങ്ങളുടെ ഫലം നിലനിൽക്കേണ്ടതിനും

**ദുഷ്ടദാസന്റെ ചിത്രം**

1. യജമാനൻ അടുത്തെങ്ങും വരികയില്ലെന്നുള്ള തെറ്റിദ്ധാരണയുള്ളവൻ
2. കൂട്ടുകാരോടുള്ള നീചമായ പെരുമാറ്റം
3. മദ്യപാനത്തിലും അതോടനുബന്ധിച്ച അസാന്മാർഗിക ജീവിതരീതി
4. ഒരുക്കമില്ലായ്മ
5. സ്ഥാനത്തെക്കുറിച്ചുള്ള ചിന്താശൂന്യത
6. ഏല്പിച്ച ജോലി ചെയ്യാത്തവൻ

ചുരുക്കത്തിൽ കർത്താവിനോടും, സഹോദരങ്ങളോടും അവജ്ഞയുള്ള ജീവിതം. ഭാവിയെക്കുറിച്ചു ചിന്തിയില്ലാത്ത മദോന്മത്തമായ ജീവിതം. യജമാനൻ താമസിച്ചേ വരികയുള്ളു എന്ന് ഹൃദയത്തിൽ പറയുന്ന ദാസൻ അനുതാവമില്ലാത്തവൻ. അതിന്റെ വലിയ ഉദാഹരണം വർത്തമാനകാലം തന്നെയാണ്.

"എൻ തപനം നാളേയ്ക്കെന്നോരോദിനവും
ഞാൻ തീർപ്പുണ്ടാക്കും കാലം പോകുന്നു.
പിഴ നിലനിൽക്കുന്നു കൃപ ചെയ്യുകനാഥാ" (ശ്ഹീമാ, വെള്ളിസന്ധ്യ)



**ഡോ. ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസിന്റെ 13-ാമത് ഓർമ്മപ്പെരുന്നാളിന് മാവേലിക്കര സെന്റ് പോൾസ് മിഷൻ സെന്ററിൽ ഡോ. യൂഹാനോൻ മാർ തേവോദോറോസ് മെത്രാപ്പോലീത്താ കൊടിയേറ്റി.**



## ലഹരിക്ക് അടിമപ്പെട്ടവരെ മോചിപ്പിച്ചു പൊതുധാരയിൽ കൊണ്ട് വരേണ്ടത് സഭാ ദൗത്യം: മാർ പോളികാർപ്പോസ്

കൊച്ചി: മദ്യം, മയക്കുമരുന്നു ഉൾപ്പടെ ലഹരിക്ക് അടിമപ്പെട്ടവരെ തിരികെ ജീവിതത്തിലേക്ക് കൊണ്ട് വന്ന് പൊതുധാരയിൽ എത്തിക്കാൻ ഉള്ള ശ്രമം ഉണ്ടാവേണ്ടത് സഭയുടെ ദൗത്യം ആണെന്ന്, മലങ്കര ഓർത്തഡോക്സ് സഭ മദ്യവർജ്ജന സമിതിയുടെ നേതൃത്വത്തിൽ കളമശ്ശേരി സഖറിയ മാർ അന്തോണിയോസ് കാരുണ്യ നിലയത്തിൽ ആരംഭിച്ച 'ബോധനം' കൗൺസിലിംഗ് സെന്റർ ഉത്ഘാടനം ചെയ്തു കൊണ്ട് യൂഹാനോൻ മാർ പോളിക്കർപ്പോസ് പറഞ്ഞു. മദ്യ വർജ്ജന സമിതിയുടെ ആഭിമുഖ്യത്തിൽ നിനുവേ നോമ്പ് മുതൽ നാല്പതാം വെള്ളി വരെ എല്ലാ ഇടവകകളും മറ്റ് ആദ്ധ്യാത്മീക സംഘടനകളെയും ഉൾപ്പെടുത്തി മദ്യ, മയക്കുമരുന്നുകൾക്ക് അടിമകളായവരെ കണ്ടെത്തി അവരെ ലഹരി ഉപയോഗത്തിൽ നിന്ന് മോചിപ്പിക്കാൻ ഭവന സന്ദർശന പരിപാടിയും ഉത്ഘാടനം ചെയ്യപ്പെട്ടു. മദ്യ വർജ്ജന സമിതി മലബാർ മേഖല വൈസ് പ്രസിഡന്റ് ഫാ. മാത്യൂസ് വട്ടിയാനിക്കൽ അധ്യക്ഷത വഹിച്ച യോഗത്തിൽ ഫാ. കുര്യാക്കോസ് തണ്ണിക്കോട്ട്, അലക്സ് മണപ്പുറത്ത്, ഡോ. റോബിൻ പി. മാത്യു, ഫാ. ബിജു ആൻഡ്രൂസ്, ഫാ. സുബിൻ ആൻഡ്രൂസ്, ഫാ. ജോർജി കെ. സണ്ണി, കെ. എം. ദാസ്, കുര്യൻ സി. ജെ., ടി. വൈ. സ്റ്റീഫൻ, എൽദോ പി. ജി. തുടങ്ങിയവർ പ്രസംഗിച്ചു.

# Sunday of the all Departed Priest



## Dn. Aaron Joshua John

The Sunday of remembering all departed priests serves as a poignant moment for the faithful to reflect on the lives and ministries of those who have gone before us in faith. It is a time to honour their sacrifices, the guidance they provided, and the spiritual leadership they offered during their earthly pilgrimage. This feast invites us to reflect on the eternal nature of God's calling, the hope of resurrection, and the eternal reward awaiting all faithful servants.

**1. The Call to Faithful Leadership: The Legacy of Departed Priests**

The Old Testament readings for this feast, such as Numbers 20:23-29, Deuteronomy 34:1-8, and Isaiah 65:13-20, remind us of the importance of faithful leadership and the transition of leadership. In Numbers, we witness the moment when Moses, the great leader of the Israelites, is commanded by God to ascend Mount Hor and die. While the end of his earthly life is near, Moses' legacy as a servant of God endures. This passage is a reminder of the cyclical nature of leadership, where God raises up new leaders to continue His work. In Deuteronomy, we see the end of Moses' life and the passing of the mantle to Joshua. As Moses passes away, the people mourn, but God's work continues. This reflects the role of priests in the Church—though they may depart from this life, their labour in the vineyard of the Lord continues through those who follow in their footsteps. Isaiah 65:13-20 speaks of God's promises of peace and restoration. In this passage, God assures His people that even in times of loss, He brings comfort and new life. It is a beautiful reminder that the death of our departed priests is not the end of their work but the continuation of God's plan for His people.

**2. The Hope of Resurrection: The Promise of Eternal Life**

The New Testament readings for this feast offer us a vision of hope and resurrection. In Acts 20:26-38, St. Paul speaks to the Ephesian elders, reminding them of their responsibility as shepherds of God's flock. He commends them to the grace of God, assuring them that though he will not see them again, the work of salvation will continue. This passage emphasizes the eternal nature of the priesthood, as the work of God's servants endures beyond their earthly lives. In I Thessalonians 4:13-5:11, St. Paul offers comfort to the Thessalonians, encouraging them to have hope in the resurrection. He speaks of the return of Christ and the resurrection of the dead, assuring the faithful that those who have died in Christ will be raised to eternal life. This passage is especially meaningful for the departed priests, as it reminds us that their work on earth is not in vain but will be rewarded in the eternal kingdom of God. St. Matthew 24:42-51 underscores the urgency of being prepared for Christ's return. Jesus calls His followers to be vigilant, watching for His coming, which will bring justice, peace, and the fullness of God's kingdom.

As we remember all departed priests, let us reflect on the impact of their lives and ministries. They were instruments of God's grace, guiding us in faith and leading us to the truth. The readings for this feast remind us of the eternal hope we have in Christ, the promise of resurrection, and the continuation of God's work. Though our departed priests may no longer walk among us, their legacy continues through the work of the Church and the faithful who follow in their footsteps. In the words of St. John Chrysostom, "The death of a faithful servant of God is not an end but a beginning."

As we honour the memory of all departed priests, let us renew our commitment to live lives of faithfulness and service, trusting in the promise of eternal life that awaits us. May we, like them, remain vigilant and prepared for the return of Christ, living each day in His love and grace.



ബിജു ജി ചെട്ടികുളങ്ങര സൺഡേ സ്കൂൾ വിദ്യാർത്ഥികൾക്കു വേണ്ടി രചിച്ച അൻപതു പ്രസംഗങ്ങളുടെ സമാഹാരമായ 'പ്രസംഗപോഷിണി' എന്ന ഗ്രന്ഥം ഡോ. യൂഹാനോൻ മാർ തേവോദോറോസ് മെത്രാപ്പോലീത്താ ഫാ ഗീവർഗീസ് പൊന്നോലയ്ക്ക് നൽകി പ്രകാശനം ചെയ്തു.




മദ്ധ്യതിരുവിതാംകൂർ ഓർത്തഡോക്സ് കൺവൻഷനോട് അനുബന്ധിച്ച് നടത്തപെട്ട യുവജന സംഗമം എബ്രഹാം മാർ സെറാഫിം മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു.



# ഹൃദ്രോഗ വിദഗ്ധൻ ഡോ. ജോർജ് ജേക്കബ് അന്തരിച്ചു

കോട്ടയം മെഡിക്കൽ കോളജ് കാർഡിയോളജി വിഭാഗം സ്ഥാപക മേധാവിയും പ്രമുഖ ഹൃദ്രോഗ വിദഗ്ധനുമായ കോട്ടയം ഗാന്ധിനഗർ പുള്ളോലിക്കൽ ഡോ. ജോർജ് ജേക്കബ് അന്തരിച്ചു. 94 വയസ്സായിരുന്നു. പാമ്പാടി കോത്തല പുള്ളോലിക്കൽ കുടുംബാംഗമാണ്.

1970ൽ കോട്ടയം മെഡിക്കൽ കോളജിൽ കാർഡിയോളജി വിഭാഗം ആരംഭിക്കുമ്പോൾ അതിന്റെ മേധാവിയും പ്രഫസറുമായി. മെഡിക്കൽ കോളജിലെ ഹൃദ്രോഗ വിഭാഗത്തിന്റെ വളർച്ചയ്ക്ക് നിർണായക സംഭാവനകൾ നൽകി. 1964ൽ ജനറൽ മെഡിസിൻ അസിസ്റ്റന്റ് പ്രഫസറായാണ് മെഡിക്കൽ കോളജിൽ ജോലിയിൽ പ്രവേശിച്ചത്. കൊൽക്കത്ത മെഡിക്കൽ കോളജിൽ നിന്നു എംബിബിഎസ്. പൂർത്തിയാക്കിയ അദ്ദേഹം വെല്ലൂർ സിഎംസിയിൽ റജിസ്ട്രാർ ഇൻ കാർഡിയോളജി ആൻഡ് ജനറൽ മെഡിസിൻ ആയിരുന്നു.

1960 മുതൽ 64 വരെ യൂണിവേഴ്സിറ്റി ഓഫ് ബ്രിസ്റ്റോളിൽ കാർഡിയോളജി വിഭാഗം റജിസ്ട്രാറായിരുന്നു. 1986ൽ കോട്ടയം മെഡിക്കൽ കോളജിൽ നിന്നു വിരമിച്ച ശേഷം രണ്ട് പതിറ്റാണ്ടോളം കോട്ടയം കാരിത്താസ് ഹാർട്ട് ഇൻസ്റ്റിറ്റ്യൂട്ടിന്റെ മേധാവിയായിരുന്നു. ഒട്ടേറെ ശിഷ്യസമ്പത്തുള്ള ഡോ. ജോർജ് ജേക്കബ് മധ്യ കേരളത്തിലെ ആദ്യകാല ഹൃദ്രോഗ വിദഗ്ധരിൽ ഒരാളാണ്.

ഭാര്യ: ഡോ. മേരി ജോർജ് കോട്ടയം മെഡിക്കൽ കോളജിലെ ആദ്യ അനസ്തീസിയ വിദഗ്ധയാണ്. കോട്ടയം വേളൂർ മണപ്പുറം കുടുംബാംഗമാണ്. മക്കൾ: ദീപ ജോർജ്, ഡോ. തോമസ് ജോർജ് (കൺസൽട്ടന്റ് കാർഡിയോളജിസ്റ്റ്, കാരിത്താസ് ആശുപത്രി). ഡോ. അനില ജോർജ് (കൺസൽട്ടന്റ് പീഡിയാട്രീഷ്യൻ, ബോസ്റ്റൺ, യുഎസ്). മരുമക്കൾ: കൊല്ലാട് മുല്ലശേരിൽ ജോർജ് പോൾ (ഡൽഹി), വടവുകോട് കടയത്ത് സ്നേഹ തോമസ്, കോട്ടയം തിരുവാ ഡോ. അജിത് തോമസ് (കൺസൽട്ടന്റ് ന്യൂറോ സർജൻ, യുഎസ്). സംസ്കാരം പാമ്പാടി ഈസ്റ്റ് സെന്റ് മേരീസ് ചെറിയപള്ളിയിൽ നടത്തി.

## ഓർമ്മചിത്രം



**കോട്ടയം മെഡിക്കൽ കോളജ് ചാപ്പലിന്റെ നിർമ്മാണ ഫണ്ട് ഉദ്ഘാടനം (1971). പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ്, ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ്, ഫാ. ടി. ജെ. ജോഷ്വാ, ഡോ. ജോർജ് ജേക്കബ് തുടങ്ങിയവർ.**

## ഡോ. ജോർജ് ജേക്കബ് മൂല്യങ്ങൾ കാത്തുസൂക്ഷിച്ച വൈദ്യൻ: പരിശുദ്ധ കാതോലിക്കാബാവാ

പ്രമുഖ ഹൃദയാരോഗ്യ വിദഗ്ധനായിരുന്ന ഡോ. ജോർജ് ജേക്കബിന്റെ വേർപാട് തീരാനഷ്ടമെന്ന് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാബാവാ. തന്റെ മുന്നിലെത്തുന്ന രോഗികളുടെ ആശങ്കകൾ മാറ്റി സാന്ത്വനിപ്പിക്കുന്ന വൈദ്യനായിരുന്നു അദ്ദേഹം. മലങ്കര ഓർത്തഡോക്സ് സഭയുടെ ഉറ്റ സുഹൃത്തായിരുന്നു ഡോക്ടർ. സഭയുടെ പരിശുദ്ധ പിതാക്കന്മാരെ ഏറ്റവും ആദരവോടെ ശുശ്രൂഷിക്കാൻ ഭാ?ഗ്യം ലഭിച്ച വ്യക്തിയാണ് അദ്ദേഹം. മലങ്കരസഭയുടെ പിതാക്കൻമാരോട് അദ്ദേഹം കാട്ടിയ കരുതലും, സ്നേഹവും നന്ദിയോടെ സ്മരിക്കുന്നു. അദ്ദേഹത്തിന്റെ ഓർമ്മകൾക്ക് മുന്നിൽ ആദരാഞ്ജലികൾ അർപ്പിക്കുന്നു. ദുഃഖത്തിലായിരിക്കുന്ന കുടുംബാംഗങ്ങളെ ദൈവംതമ്പുരാൻ ആശ്വസിപ്പിക്കട്ടെ.

## രോഗീ ശുശ്രൂഷ ക്രൈസ്തവ ശുശ്രൂഷയുടെ ഭാഗം

അത്യഗാതമായ താൽപര്യത്തോടെ രോഗീചികിത്സയെ കണ്ട ഡോക്ടറാണ് ഡോ. ജോർജ് ജേക്കബ്. കർത്താവിന്റെ സൗഖ്യദാന ശുശ്രൂഷയുടെ ഭാഗമായി തന്റെ ജീവിതത്തെ ചേർത്തു വച്ച വ്യക്തി. അദ്ദേഹത്തിന്റെ രോഗനിർണയ രീതികളിൽ മറ്റുള്ള ഡോക്ടേഴ്സിന് പഠിക്കാനേറെയുണ്ടായിരുന്നു. Technology സഹായമില്ലാതെ തന്നെ കൈകളിലും കാലുകളിലും സ്പർശിച്ചു നോക്കിയും കണ്ണുകളിലെ മാറ്റങ്ങൾ ശ്രദ്ധിച്ചും രോഗനിർണയം നടത്തുവാനുള്ള പാരമ്പര്യ വൈഭവം ഡോക്ടറിന് ഉണ്ടായിരുന്നു. മരുന്നുകൾ കുറിക്കുന്നതിന് മുമ്പ് അത് തികച്ചും ആവശ്യം എന്ന് തോന്നിയാലെ കുറിക്കുകയുള്ളു.

ഭവനത്തിൽ പല സന്ദർഭത്തിൽ പോകുവാനിടയായിട്ടുണ്ട്. രോഗിയെ പരിശോധിക്കുന്നതിന് മുമ്പായി കണ്ണുകളടച്ച് ഒരു നിമിഷം അദ്ദേഹം പ്രാർത്ഥിക്കുമായിരുന്നു. ക്രൈസ്തവ ശുശ്രൂഷയുടെ ഭാഗമായിട്ടാണ് അദ്ദേഹം medical practice നെ കണ്ടത്. പ. ബാവാ തിരുമേനിമാരെയും പ. പാമ്പാടി തിരുമേനിയെയും മൈലപ്ര മാത്യൂസ് റമ്പാച്ചൻ ഉൾപ്പെടെയുള്ള റമ്പാച്ചൻമാരെയും അനേകം വൈദികരെയും അദ്ദേഹം ചികിത്സിച്ചിട്ടുണ്ട്.

ഒരു അനുഭവം കൂടി കുറിക്കട്ടെ. എരുമേലി കനകപ്പലം പഴയപള്ളിയിൽ സേവനം അനുഷ്ഠിക്കുമ്പോൾ ഇടവകാംഗങ്ങൾ അവിടെ ഒരു Cardiology Medical Camp സംഘടിപ്പിച്ചു. അതിൽ എരുമേലി പ്രദേശത്തുള്ള 473 പേർ പങ്കെടുത്തു. Dr. George Jacob ന്റെ നേതൃത്വത്തിൽ 7 ഡോക്ടേഴ്സും 12–ൽ അധികം മെഡിക്കൽ സ്റ്റാഫും പങ്കെടുത്ത one day camp. ക്യാമ്പ് കഴിഞ്ഞ് ചായ കുടിച്ചു കൊണ്ടിരുന്നപ്പോൾ ഡോക്ടർ എന്നോടു പറഞ്ഞു, 'അച്ചാ! അച്ചൻ ഈ ക്യാമ്പ് നടത്തിയത് അതിൽ അവസാനമായി പങ്കെടുത്ത സോജൻ എന്ന ചെറുപ്പക്കാരനു വേണ്ടിയാണ്. അവനോട് നാളെ OP യിൽ ഒന്നു വന്നു കാണണമെന്ന് പറഞ്ഞിട്ടുണ്ട്.' സോജൻ എന്ന ചെറുപ്പക്കാരൻ മറ്റൊരാളുടെ സഹായിയായി ക്യാമ്പിൽ വന്നതാണ്. വന്നതല്ലേ ഡോക്ടറെ ഒന്നു കണ്ടേക്കാം എന്നു വച്ചു കയറിയതാണ്. മറ്റു ലക്ഷണങ്ങൾ ഒന്നുമില്ലാതിരുന്ന 33 കാരനായ യുവാവിന്റെ കരങ്ങളിൽ പിടിച്ചപ്പോൾ തന്നെ ഡോക്ടറിന് ഹൃദ്രോഗ ലക്ഷണങ്ങൾ പിടികിട്ടിയിരുന്നു. പക്ഷേ അന്ന് രാത്രി 8 മണിയോടടുത്തപ്പോൾ നെഞ്ചുവേദന കലശലായി അനുഭവപ്പെട്ടു. Ambulance ൽ Caritas Hospital ൽ എത്തിച്ച് രാത്രി തന്നെ ചികിത്സ നടത്തി ജീവൻ വീണ്ടെടുത്തു.

പിറ്റേ ദിവസം ഡോക്ടറെ കാണാൻ ഞാൻ അദ്ദേഹത്തിന്റെ OP യിൽ ചെന്നപ്പോൾ ഡോക്ടർ എന്നോടു പറഞ്ഞു, 'അച്ചാ! അവനെ എന്റെ കൂടെ കാറിൽ കൊണ്ടുപോരേണ്ടതാണ്, എന്നാൽ അപ്പോൾ അങ്ങനെ അവനോട് പറഞ്ഞാൽ ആ സമയത്ത് തന്നെ heart attack ഉണ്ടാകാം. അതുകൊണ്ടാണ് നാളെ വരാൻ പറഞ്ഞത്. എല്ലാം ദൈവനിശ്ചയം.'

ഡോക്ടറുടെ നൻമയുടെ പാരമ്പര്യം മകനായ Dr Thomas George (Dr. Vinod) ലും കാണാം.

Paying homage to the departed soul. May Lord keep him in His lap.

**– ഫാ. യൂഹാനോൻ ജോൺ**
(നാഗ്പൂർ സെമിനാരി)